

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 03 No. 45 | THE ONLINE OFFICIAL NEWS BULLETTIN | 2020 December 05


**SEASON OF ANNUNCIATION** | **അറിയിപ്പുകാലം** | **ܥܕܢܐ ܕܣܘܒܪܐ**

| ܚܕ ܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 6 ♪6 Mawlodeh d-Yuhanon Mamdono Birth of John the Baptist Comme. of St. Soke (St. Nicholas) Bishop of Myre (Christmas Father) | 7 ♪2 | 8 ♪6 45th Mem. of H.H. Baselios Augen I (Devalokam Catholicate Chapel) | 9 ♪2 8th Mem. of Mathews Mar Barnabas (Valayanchirangara) | 10 ♪6 Comme. of Martyrs St. Behnam, his sister Sarah and other Martyrs & Comme of St. Philoxenos of Mabbug | 11 ♪2 | 12 ♪6 |

## മലങ്കരസഭയുടെ പള്ളികളിൽ ആരാധനക്കെത്തുന്ന ഒരു വിശ്വാസിയേയും തടയില്ല

കോലഞ്ചേരി: മലങ്കര സഭയുടെ പള്ളികളിൽ ആരാധനക്കായെത്തുന്ന ഒരു വിശ്വാസിയേയും തടയില്ലെന്ന് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ. ഈ മാസം 13-ന് നഷ്ടമായ പള്ളികളിൽ ആരാധനക്കായി പ്രവേശിക്കുമെന്ന യാക്കോബായ സഭയുടെ പ്രഖ്യാപനത്തിന്റെ പശ്ചാത്തലത്തിൽ സംസാരിക്കുകയായിരുന്നു അദ്ദേഹം.

വിശ്വാസികൾ ആരാധനക്കായെത്തുന്നതിനെ സഭ സർവ്വാത്മനാ സ്വാഗതം ചെയ്യും. എന്നാൽ അതിന്റെ പേരിൽ പ്രശ്നങ്ങളുണ്ടാക്കാനാണ് നീക്കമെങ്കിൽ നിയമപരമായി നേരിടും. തങ്ങളുമായുള്ള എല്ലാ ബന്ധവും വിഛേദിച്ചുവെന്ന് പ്രഖ്യാപിച്ച ശേഷം ഇപ്പോൾ പള്ളികളിൽ ആരാധനക്കെത്തുന്നു എന്ന് പറയുന്നതിലെ അനൗചിത്യം യാക്കോബായ വിഭാഗം തന്നെ വിശദീകരിക്കണം. വിശ്വാസപൂർവ്വം എത്തുന്ന ഒരു വ്യക്തിയേയും മലങ്കരസഭയുടെ ഒരു പള്ളിയിലും ആരും തടയില്ലെന്നും അദ്ദേഹം കൂട്ടിച്ചേർത്തു.



**മലങ്കരസഭക്കുവേണ്ടി പ്രാണത്യാഗം ചെയ്ത സഭാ സ്നേഹി മലങ്കര വർഗീസിന്റെ 18-ാം ഓർമ്മ ദിനത്തിൽ കണ്ടനാട് ഭദ്രാസനാധിപനും, മലബാർ, ഇടുക്കി ഭദ്രാസനങ്ങളുടെ സഹായ മെത്രാപൊലീത്തയും ആയ ഡോ. മാത്യൂസ് മാർ സേവേറിയോസ് അരവഞ്ചാൽ എസ്റ്റേറ്റ് ചാപ്പലിൽ വി. കുർബാനമധ്യേ പ്രത്യേക ധൂപപ്രാർത്ഥനയും അനുസ്മരണവും നടത്തുന്നു.**



**ബി.ജെ.പി. സംസ്ഥാന അധ്യക്ഷൻ കെ. സുരേന്ദ്രൻ ചേപ്പാട് വലിയപള്ളി സന്ദർശിച്ചു സമരത്തിന് പിന്തുണ അറിയിച്ചു.**

പരുമല സെമിനാരി

**വിശുദ്ധ കുർബ്ബാന**

2020 ഡിസംബർ 6
ഞായർ 8.00 AM

മുഖ്യ കാർമ്മികത്വം

അഭി. ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ്

LIVE

ഗ്രീഗോറിയൻ ടി.വി. www.gregoriantv.com

ACV MEDLEY എ.സി.സി.മെഡ്‌ലി CHANNEL NO. 147

കേരള വിഷൻ മൂവീസ് CHANNEL NO. 18

Published by Dr. Geevarghese Mar Yulios Metropolitan on behalf of MOSC Media Department



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




## പ. പിതാവിന്റെ യൽദോനോമ്പ് സന്ദേശം

**No. 211/2020**

**സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശ സമ്പൂർണ്ണനും ആയ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി) വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന**

**പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**




കർത്താവിൽ നമ്മുടെ എല്ലാ പള്ളികളിലേയും വികാരിമാരും, സഹപട്ടക്കാരും, ദേശത്തുപട്ടക്കാരും, പള്ളികൈസ്ഥാനികളും, ശേഷം വിശ്വാസികളും കൂടിക്കണ്ടെന്നാൽ നിങ്ങൾക്ക് വാഴ്വ്!

പ്രിയരെ,
ദൈവം നമ്മോടുകൂടെ എന്നർത്ഥമുള്ള ഇമ്മാനുവേലായ മശിഹാ തമ്പുരാൻ ലോകത്തിന്റെ പാപം പരിഹരിക്കുവാൻ രക്ഷയുടെ ശോഭിതസുവിശേഷവുമായി സ്വർഗ്ഗംവിട്ടിറങ്ങിവന്നതിന്റെ ധന്യമായ ഓർമ്മകളുമായി ഒരു ക്രിസ്തുമസ് കൂടി സമാഗതമാവുകയാണ്. മനുഷ്യാവതാരം മൂലം മാനവജാതിയെ വീണ്ടെടുത്ത ദൈവപുത്രൻ ഇന്നും നമ്മുടെ എല്ലാ പ്രതിസന്ധികളിലും നമ്മോടൊപ്പം ഇമ്മാനുവേലായി കൂടെയുണ്ടായിരുന്നിട്ടും നമ്മിൽ എത്രപേർ ഈ ലോകത്തിൽ അവനോടൊപ്പം ആയിരിക്കുന്നു എന്ന ഗൗരവതരമായ ഒരു ആത്മ പരിശോധന യൽദോ പെരുന്നാൾ നമ്മോട് ആവശ്യപ്പെടുന്നുണ്ട്.

രക്ഷകനുവേണ്ടി കാത്തിരുന്ന ജനതയുടെ മുമ്പിൽ അവൻ ജനിച്ചു ജീവിച്ച് മരിച്ച് ഉയർത്ത് സ്വർഗ്ഗാരോഹണം ചെയ്തിട്ടും അവനെ മനസ്സിലാക്കുവാനോ അവന്റെ ശബ്ദം കേൾക്കുവാനോ ഭൂരിപക്ഷം ജനങ്ങൾക്കും ആ കാലയളവിൽ സാധിച്ചില്ല എന്ന വേദപുസ്തക സാക്ഷ്യം നമ്മുടെ വിശ്വാസ ജീവിതത്തിന് നേരെ ആധുനിക കാലത്തും ഉയരുന്ന ഒരു വലിയ വെല്ലുവിളിയാണ്. നിത്യമണവാളനായി കാത്തിരിക്കുന്ന ശോഭിതമണവാട്ടിയായ പരിശുദ്ധ സഭയിലെ അംഗങ്ങൾ എന്ന നിലയിൽ നാം ഓരോരുത്തരും നമുക്കുവേണ്ടി ജനിച്ച് മരിച്ച് ഇന്നും ജീവിക്കുന്ന ദൈവപുത്രന്റെ ദിവ്യരഹസ്യങ്ങളിൽ പങ്കുചേരുവാനും, അവനെ അറിയുവാനും ആരാധിക്കുവാനും അനുഗമിക്കുവാനും വിളി ലഭിച്ചവരാണ്. ദരിദ്രരോട് സുവിശേഷം അറിയിക്കുവാനും, വിശക്കുന്നവന്റെ മുമ്പിൽ അപ്പമായിമാറുവാനും, പിറന്നുവീഴുവാനോ ജീവിക്കുവാനോ ഇടമില്ലാത്തവന്റെ മുഖത്ത് ദൈവപുത്രനെ ദർശിക്കുവാനും കഴിയുമ്പോൾ മാത്രമാണ് സഭ യഥാർത്ഥത്തിൽ അതിന്റെ സാക്ഷ്യപാതകളോട് നീതിപുലർത്തുന്നതെന്ന തിരിച്ചറിവ് ഈ ക്രിസ്തുമസിൽ നമുക്ക് ഉണ്ടാകണം.

മനുഷ്യന്റെ നിസ്സഹായതയിലും പരിമിതികളിലും സ്വർഗ്ഗം ഭൂമിയിൽ ഇടപെട്ട അതുല്യ നിമിഷമായിരുന്നു ദൈവപുത്രന്റെ പിറവിയുടെ നിമിഷം. മഹാമാരിയുടെ ഈ പ്രതിസന്ധി കാലഘട്ടത്തിലെ നമ്മുടെ ബലഹീനതകളുടെയും ആകുലതകളുടെയും നോവിന്റെ കാലത്ത് യേശു എന്ന രക്ഷകൻ സന്മനസ്സുള്ളവർക്ക് സമാധാനം ആശംസിച്ചുകൊണ്ട് ‘ഭയപ്പെടേണ്ട’ എന്ന ആർദ്രതയുടെ ആഹ്വാനവുമായി പുൽക്കൂട്ടിൽ ജാതനായിരിക്കുന്നു എന്ന മഹാ സന്തോഷത്തിന്റെ സദ്വാർത്ത നമ്മുടെ ഹൃദയങ്ങളെ തണുപ്പിക്കുവാൻ പര്യാപ്തമാണ്. മേന്മകൾ ഒന്നും അവകാശപ്പെടുവാൻ ഇല്ലാതിരുന്ന ഇടയരുടെ ഹൃദയവിശുദ്ധിയോടും, അറിവിന്റെ ഗർവ്വില്ലാത്ത ശാസ്ത്രിമാരുടെ ഉന്നതവിചാര ബോധത്തോടും, കൂടെ സ്വർഗ്ഗം കാട്ടിത്തരുന്ന വിശുദ്ധ ദർശനങ്ങളുടെ ശ്രേഷ്ഠ വഴിത്താരകളിലൂടെ ദൈവപുത്രനെ ദർശിക്കുവാൻ ഈ യൽദോ നോമ്പിൽ നമുക്ക് നമ്മെത്തന്നെ സമർപ്പിക്കാം. നമ്മിൽ കുടികൊള്ളുന്ന ദൈവാത്മാവിന്റെ ശോഭ നാം കടന്നുവന്ന വഴികളുടെ മലിനതകളിൽ നഷ്ടമായിപ്പോകുവാൻ ഇടയായിട്ടുണ്ടെങ്കിൽ നമ്മുടെ ഹൃദയങ്ങളിൽ കർത്താവിന് പുതിയൊരു പുൽക്കൂട് ഒരുക്കാം. അതിനായി നമ്മുടെ ആത്മീയതയെ പരിപോഷിപ്പിക്കുന്ന വിശുദ്ധിയുടെ വഴികളിലൂടെയുള്ള ഒരു മടങ്ങിപ്പോക്ക് ഈ പുതുവർഷത്തിൽ ഉണ്ടാകട്ടെ. ഈ വർഷത്തെ യൽദോ പെരുന്നാൾ ആചരണം ആയതിന് മുഖാന്തിരമായിത്തീരട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ഏല്ലാവർക്കും അനുഗ്രഹങ്ങൾ നിറഞ്ഞ ക്രിസ്തുമസും നന്മകൾ നിറഞ്ഞ പുതുവത്സരവും ആശംസിക്കുന്നു.

ശേഷം പിന്നാലെ, സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും, നിങ്ങളേവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയത് ദൈവമാതാവായ പരിശുദ്ധ കന്യകമറിയാം അമ്മയുടേയും ഇന്ത്യയുടെ കാവൽപിതാവായ മാർത്തോമ്മാ ശ്ലീഹായുടേയും  നമ്മുടെ പരിശുദ്ധ പിതാക്കൻമാരായ യൽദോ മാർ ബസേലിയോസിന്റെയും മാർ ഗ്രീഗോറിയോസിന്റെയും മാർ ദീവന്നാസിയോസിന്റെയും ശേഷം സകല ശുദ്ധിമാന്മാരുടേയും ശുദ്ധിമതികളുടേയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ..........................

**ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**

2020 നവംബർ മാസം 28–ാം തീയതി
കോട്ടയം കാതോലിക്കേറ്റ്
അരമനയിൽനിന്നും.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ആരാധനാ കലണ്ടർ

# അത്യുന്നതന്റെ പ്രവാചകൻ പിറക്കുന്നു; മൗനത്തിൽ നിന്നും ശബ്ദം ജനിക്കുന്നു!

ഡോ. ഗീവർഗീസ് മാർ യൂലിയോസ്



വി. യോഹന്നാൻ മാംദാനയുടെ ജനനം ക്രിസ്തുജനനത്തിലേക്ക് നമ്മെ കൂടുതൽ അടുപ്പിക്കുന്നു. കാത്തിരിപ്പും ഗർഭലോകവും കാലത്തികവിലേക്ക് കൺ തുറക്കുന്ന ദിനങ്ങൾ. നക്ഷത്രം കൂടുതൽ ശോഭയോടും കൃത്യതയോടും കിഴക്കുനിന്നും യഹൂദ്യയിലെ ബേത്‌ലഹേമിലേക്ക് സഞ്ചരിക്കുന്നു; വിദ്ധാന്മാരും മാലുമികളും നൂറ്റാണ്ടുകളായി കാത്തിരുന്നവരുമെല്ലാം ആ അത്ഭുത ദർശനത്തിനായി ഏറെ ശ്രദ്ധയോടെ ഒരുങ്ങുന്നു. പ. സഭ നോമ്പോടും ഉപവാസത്തോടും കൂടെ അവനെ പരികർമ്മിക്കുവാൻ തയ്യാറെടുക്കുന്നു.

“വരുവാനുള്ളവൻ നീയോ, ഞങ്ങൾ മറ്റൊരുവനെ കാത്തിരിക്കണമൊ” എന്ന യോഹന്നാന്റെ ചോദ്യത്തിന് “കുരുടർ കാണുന്നു; മുടന്തർ നടക്കുന്നു; കുഷ്ഠരോഗികൾ ശുദ്ധരായി തീരുന്നു; ചെകിടർ കേൾക്കുന്നു; മരിച്ചവർ ഉയിർക്കുന്നു; ദരിദ്രരോടു സുവിശേഷം അറിയിക്കുന്നു” എന്ന മറുപടിയാണ് യേശു നൽകുന്നത് (വി. മത്തായി 11:11-19). നേർകാഴ്ച, നേർനടപ്പ്, ശുദ്ധി, കേൾവി, ജീവൻ, സുവാർത്ത എന്നിവ മശിഹായുടെ ലക്ഷണങ്ങളായി പ്രവാചകശ്രേഷ്ഠർ പ്രവചിച്ചിട്ടുള്ളത് ക്രിസ്തുവിൽ സംഭവിക്കുന്നുവെന്ന് വിവക്ഷ. ക്രിസ്തു യോഹന്നാനെക്കുറിച്ചു നൽകുന്ന സാക്ഷ്യം ഏറെ ശ്രദ്ധേയമാണ്: “നിങ്ങൾ എന്തു കാണ്മാൻ മരുഭൂമിയിൽ പോയി? കാറ്റിനാൽ ഉലയുന്ന ഓടയോ, മാർദ്ദവ വസ്ത്രം ധരിച്ച രാജഗൃഹവാസിയെയോ അല്ല; മറിച്ച് ‘സത്യ’ത്തിന്റെ പ്രവാചകനെയാണ്.” കാറ്റിൽ ഉലയുന്ന ഓടയിൽ നിന്നും അർത്ഥമില്ലാത്ത അപശബ്ദങ്ങൾ ഉണ്ടാകാം. രാജ്യഗൃഹത്തിലെ മൃദുവസ്ത്രം ധരിച്ചെന്നാൽ സ്വന്തം അഭിപ്രായമില്ലാതെ അധികാരവർഗ്ഗത്തിന് മുന്നിൽ ‘റാം’ മൂളുന്ന നപുംസകമാണ്. ഇത്തരക്കാരുടെ ആധിക്യമാണ് ഇന്നത്തെ സമൂഹത്തിന്റെ ഏറ്റവും വലിയ ദുരവസ്ഥ. അവിടെയാണ് ‘ഗളരുധിരത്താൽ ദവളിമയംഗങ്ങൾക്ക്’ (കഴുത്തിലെ രക്തത്താൽ ശരീരത്തെ നിർമ്മലീകരിക്കുന്നവർ) നൽകുന്നവർ വ്യത്യസ്തരാകുന്നത്. ആദ്യ വിഭാഗം കാലത്തിന്റെ ചവറ്റുകുട്ടയിൽ എത്തുമ്പോൾ രണ്ടാം വിഭാഗത്തിന്റെ ജനനംപോലും പ. സഭ പെരുന്നാളായി ആഘോഷിക്കുന്നു! അവൻ മശിഹായ്ക്ക് വഴി ഒരുക്കുന്നവനും, പ്രവാചകന്മാരേക്കാൾ വലിയവനും സ്ത്രീകളിൽ നിന്നും ജനിച്ചവരിൽ ഏറ്റവും ഉന്നതനും ഏലിയാവിന്റെ ആത്മാവുള്ളവനുമെന്ന് ക്രിസ്തു അവനെ സാക്ഷിക്കുന്നു. കഥയില്ലാതെ ആടുകയും പാടുകയും ചെയ്യുന്ന ചന്തസ്ഥലങ്ങളിലെ കുഞ്ഞുങ്ങളാകുന്ന (‘ചന്ത പിള്ളേർ’) ഈ തലമുറയ്ക്ക് യോഹന്നാന്മാരെ മനസ്സിലാക്കുവാൻ പ്രയാസം എന്നും കർത്താവ് പറയുന്നു.

സാക്ഷാൽ സന്തതിയായ യിസ്ഹാക്കിന്റെ ജനനത്തോടെ മരുഭൂവൽകരിക്കപ്പെടുന്ന യിശ്മായേലിന്റെ അവസ്ഥയാണ് ഈ ദിവസത്തെ ആദ്യ പഴയനിയമ ധ്യാനഭാഗം (ഉല്പ. 21:9-21). ഹാഗാർ ദാസിയായിരുന്നു; യജമാനത്തി പറഞ്ഞതെല്ലാം അനുസരിച്ചവളായിരുന്നു. എന്നിട്ടും നിറവയറോടെ മരുഭൂമിയിലേക്ക് ഓടിപോകേണ്ടി വന്നു. ദൈവനീതിക്കുവേണ്ടി പ്രാർത്ഥനാപൂർവ്വം പാർശ്വവൽക്കരിക്കപ്പെട്ടവരുടെ നിത്യപ്രതീകമാണ് ഹാഗാറും യിശ്മായേലും. ഏതാനും അപ്പകഷണങ്ങളും ഒരു തുരുത്തി വെള്ളവും വിശാലമായ ബേർ-ശേബ മരുഭൂമിയും മാത്രമാണ് മുന്നിലുള്ളത്. ഒടുവിൽ ഹാഗാറിന്റെ കണ്ണുനീർ മരുഭൂമിയിലെ വറ്റാത്ത നീരുറവയായി മാറ്റപ്പെടുന്ന ദൈവനീതി പ്രത്യക്ഷമാകുന്നു. സ്നാപകന്റെ അവസ്ഥയും മറിച്ചല്ല. അവന്റെ വരവ് അതേ മരുഭൂമിയിൽ നിന്നാണ്. ദൈവനീതിയെ പ്രസംഗിച്ചശേഷം അവൻ യഥാർത്ഥ സന്തതിയെ ലോകത്തിന് പരിചയപ്പെടുത്തി സാക്ഷിച്ചശേഷം സ്വയം ഇല്ലാതാകുന്നു; “അവനോ വളരണം; ഞാനോ കുറയണം” എന്നാണല്ലോ അവന്റെ തത്വം!

ഇസ്രായേലിന്റെ എക്കാലത്തെയും വലിയ പ്രവാചകനായ മോശയുടെ ജനനവും ഇന്ന് സ്മരിക്കപ്പെടുന്നു. രാജഗൃഹങ്ങളിലെ സുഖങ്ങളിൽ നിന്നും മരുഭൂമിയിലേക്ക് വലിച്ചെറിയപ്പെട്ട മറ്റൊരു ജീവിതമാണല്ലോ അത്. പിറവിപോലും നിഷേധിക്കപ്പെടുന്ന ഒരു രാഷ്ട്രീയ അടിമത്വത്തിൽ ജനിക്കുകയും നദിയിലേക്ക് വലിച്ചെറിയപ്പെടുകയും ഒടുവിൽ ഒരു ജനതയെ മുഴുവൻ വാഗ്ദത്തനാട്ടിലേക്ക് നയിക്കുകയും ചെയ്യുന്ന മോശ സ്നാപകന്റെ നല്ല മുൻകുറി തന്നെയാണ്.

സീയോനിൽ ദൈവനീതി പ്രസംഗിക്കപ്പെടു



മെന്ന യെശയ്യാവിന്റെ പ്രവചനം (യെശയ്യാ 62) യോഹന്നാനിൽ നിറവേറുന്നു. യഹോവയുടെ കൈയിൽ അവൻ ഭംഗിയുള്ള കിരീടവും രാജകീയ മുടിയും ആയിരിക്കും; ദൈവം അവനിൽ സന്തോഷിക്കും. “കടപ്പിൻ; വാതിലുകളിൽ കൂടി കടപ്പിൻ; ജനത്തിനു വഴി ഒഴുക്കുവിൻ; നികത്തുവിൻ പെരുവഴി നികത്തുവിൻ; കല്ലുപെറുക്കി കളവിൻ; ജാതികൾക്കായിട്ടു ഒരു കൊടി ഉയർത്തുവിൻ. ഇതാ നിന്റെ രക്ഷ വന്നിരിക്കുന്നുവെന്ന്” സീയോൻ പുത്രിയോട് ഘോഷിക്കുന്നവന്റെ ശബ്ദമാണ് വി. യൂഹാനോൻ മാംദോനോ.

കള്ള പ്രവാചകന്മാരുടെ കുത്തൊഴുക്കിൽ നിന്നും സ്നേഹഗാഥ പാടുന്ന സത്യത്തിന്റെ പ്രവാചകന്മാരെ കണ്ടെത്തുവാനുള്ള മാർഗ്ഗമാണ് പൊതുവിനുള്ള ഇന്നത്തെ ലേഖനത്തിൽ വി. യോഹന്നാൻ ശ്ലീഹാ നമ്മെ ഉപദേശിക്കുന്നത്. സത്യത്തെ തിരിച്ചറിയുക എന്നത് ക്രിസ്തീയതയുടെ അടിസ്ഥാനപ്രമാണമാണ്.

നിഴലായ ന്യായപ്രമാണത്തിൽ നിന്നും പൊരുളായ ക്രിസ്തുവിലേയ്ക്കുള്ള പാതയാണ് യോഹന്നാൻ നിരപ്പാക്കുന്നത്. ഗലാത്യ ലേഖനത്തിൽ നിന്നുള്ള രണ്ടാം ലേഖനഭാഗത്ത് വി. പൗലൂസ് ശ്ലീഹാ താത്വികമായി തന്നെ ഇക്കാര്യം ഉപന്യസിക്കുന്നു. ന്യായപ്രമാണത്തിന്റെ മകളും ഉടമ്പടിയുടെ പുത്രിയുമായ ഏലിശുബാ ഹാഗാറിനെയും മരുഭൂമിയിലെ ശബ്ദമായ യോഹന്നാൻ മാംദോനോ യിശ്മായേലിനെയും കുറിക്കുന്നു. ഇവിടെ ഹാഗാറും ഏലിശുബായും ദാസിമാരും അവരുടെ മക്കൾ ദാസീപുത്രന്മാരുമാണ്. എന്നാൽ അവർ യഥാക്രമം സാറായിക്കും വി. കന്യകമറിയാമിനുമായി വഴിമാറുകയും അവരെ ഏറെ ബഹുമാനിച്ച് ആദരിക്കുകയും ചെയ്യുന്നതായി കാണുന്നു; യിസഹാക്ക് ക്രിസ്തുവിന്റെ അതിശക്തമായ മുൻകുറിയാണെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. ഭൗമിക യെരുശലേമിന്റെ രാഷ്ട്രീയ അടിമത്വത്തിൽ നിന്നും സ്വർഗ്ഗീയ യെരുശലേമിന്റെ സ്വാതന്ത്ര്യത്തിലേക്കാണ് വാഗ്ദത്തമക്കളായ പ. സഭയെ ക്രിസ്തു നയിക്കുന്നത് എന്നും ശ്ലീഹാ വ്യക്തമാക്കുന്നുണ്ട്.

തുടർന്നാണ് വി. യോഹന്നാൻ മാംദോനോയുടെ ജനനം തിരുവെഴുത്തിൽ നിന്നും പ. സഭ വായിച്ച് ധ്യാനിക്കുന്നത് (വി. ലൂക്കോസ് 1:57-80). ലളിതവും സുന്ദരവും ഒപ്പം ആത്മീയ ഉൽകർഷതയും നിറഞ്ഞ പ. ആത്മാവിന്റെ തൂലികയാണ് വി. ലൂക്കോസ് എന്ന് ഓർക്കണം. അതിൽനിന്നും വരുന്ന വാക്കുകൾ






# പ്രത്യേക പ്രാർത്ഥനകൾ

## യൽദോ നോമ്പ് ദിവസങ്ങളിൽ സന്ധ്യാ നമസ്കാരത്തിൽ "മോറാനോശുമ്ശിഹാ...' എന്ന പ്രാർത്ഥനയ്ക്കു മുമ്പായി ചൊല്ലേണ്ടത്

### കോലോകൾ

ദൈവമേ! ഞങ്ങളുടെ പിതാവായ ആദാം വിലക്കപ്പെട്ട ഫലം ഭക്ഷിച്ച തിനാൽ മനുഷ്യജാതിക്കുണ്ടായ ആപത്തിനെ തീർപ്പാനായിട്ട് നിന്റെ വാത്സല്യമുള്ള ഏകപുത്രനെ കരുണയോടെ മനുഷ്യാവതാരത്തിലേക്കു നീ കല്പിച്ചയച്ചുവല്ലോ. ആ രക്ഷാകരമായ ജനനപ്പെരുന്നാളിന്റെ ബഹുമാനത്തിനും ആഘോഷത്തിനുംവേണ്ടി ഭക്ഷണസുഖത്തെ വെടിഞ്ഞ് ഞങ്ങൾ ആചരിക്കുന്ന നോമ്പിനെ മ്ഗൂശെൻമാരുടെ കാഴ്ചകൾപോലെ നീ കൈക്കൊള്ളണമെ. ബാറെക്മോർ.

ശുബഹോ...

ഭക്ഷണം മൂലം ഞങ്ങളുടെമേൽ അധികാരപ്പെട്ടവനായ ആകെൽക്ക റുസ്സായെ ജയിപ്പാൻ നോമ്പ് തോൽക്കാത്ത ആയുധമായി നിന്റെ ഏകപുത്രനായ ഞങ്ങളുടെ ഏക രക്ഷകൻ ഞങ്ങൾക്കു ഏല്പിച്ചുതന്നിരിക്കുന്നതിനാൽ രക്ഷാകരമായ ജനനപ്പെരുന്നാളിലേക്കു നോമ്പ് എന്ന വലിയ ആയുധം ധരിച്ചുകൊണ്ട് ഞങ്ങൾ ഓടുന്നു. ഞങ്ങളെ ആക്രമിച്ചു വീഴിപ്പാൻവേണ്ടി ഞങ്ങളോടു കഠിനയുദ്ധം ചെയ്യുന്ന ദുഷ്ടശത്രുവിൽനിന്നും സൈന്യങ്ങളിൽനിന്നും കരുണയോടെ ഞങ്ങളെ രക്ഷിക്കണമെ. മൊറിയൊ.....

### ബോവൂസൊ

ദൈവമേ! ഞങ്ങൾ ബലഹീനരാകകൊണ്ടു ഞങ്ങളുടെ നോമ്പും നമസ്കാരങ്ങളും ബലഹീനമുള്ളവയും കുറ്റമുള്ളവയുമാകുന്നു. എങ്കിലും ഞങ്ങൾ നിന്റെ സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടവരും നിന്റെ കൈവേലയും ആകുന്നു എന്നുള്ളതിനെ ഓർത്ത് ഞങ്ങളുടെ നോമ്പിനെയും നമസ്കാരങ്ങളെയും കൃപയോടെ കൈക്കൊള്ളണമെ. മനുഷ്യാവതാരത്തിനു നിന്റെ ഏകപുത്രനെ അയപ്പാൻ തക്കവണ്ണം നിനക്കു ഞങ്ങളോടു കരുണയുണ്ടായെങ്കിൽ ഞങ്ങളുടെ ശുശ്രൂഷകളുടെ കുറ്റങ്ങളെ പോക്കുവാനും പാപങ്ങളെ മോചിപ്പാനും നിന്റെ മഹാകരുണയെ തടുപ്പാൻ യാതൊന്നിനും കഴിയുന്നതല്ലല്ലോ. മഹാസമുദ്രത്തിൽ ഒരു തുള്ളി ചെളിപോലെയല്ലാതെ നിന്റെ മഹാകരുണയുടെ മുമ്പിൽ ഞങ്ങളുടെ പാപങ്ങൾ എന്തുള്ളു? ദൈവമേ! ഞങ്ങൾ നിന്റെ കരുണയെ കൈക്കൊണ്ട് പാപമോചനം ലഭിച്ചവരായി ഞങ്ങളുടെ രക്ഷിതാവിന്റെ ജനനപ്പെരുന്നാളിൽ മാലാഖമാരോടുകൂടെ നിന്നെ സ്തുതിച്ചു പുകഴ്ത്തുവാനും ആട്ടിടയന്മാരോടു കൂടെ അദ്ഭുതങ്ങൾ കാണുവാനും ഞങ്ങളോടുള്ള നിന്റെ സ്നേഹത്തെ തിരിച്ചറിഞ്ഞ് നന്ദിയുള്ള ഹൃദയത്തോടെ നിന്നെയും നിന്റെ ഏകപുത്രനെയും പരിശുദ്ധ റൂഹായെയും സ്തുതിച്ചു പുകഴ്ത്തുവാനും ഞങ്ങളെ യോഗ്യരാക്കിത്തീർക്കണമെ.

## പ്രഭാത നമസ്കാരത്തിൽ "കർത്താവിനെ സ്തോത്രം ചെയ്യുന്നതും..." എന്ന പ്രാർത്ഥനയ്ക്കു മുമ്പായി ചൊല്ലേണ്ടത്

### കോലോകൾ

ദൈവമേ! നോമ്പാലും നമസ്കാരത്താലുമല്ലാതെ ഈ ജാതി പുറപ്പെട്ടുപോകുന്നതല്ലെന്ന് നിന്റെ ഏകപുത്രൻ ഞങ്ങളെ പഠിപ്പിച്ചതുപോലെ ഞങ്ങളുടെ വൈരിയായ സാത്താനെ ഓടിച്ചു പുറത്താക്കുവാൻ വേണ്ടി നോമ്പിൽ ഞങ്ങൾ അഭയം പ്രാപിച്ചിരിക്കുന്നു. ഈ നോമ്പ് ഞങ്ങൾക്കു കോട്ടയും കാവലും ആയിരിക്കണമെ. ബാറെക്മോർ.

ശുബഹോ...

സാത്താന്റെ അടിമയിൽ നിന്ന് നിന്റെ ഏകപുത്രൻ ഞങ്ങളെ വിടുർത്തിയെങ്കിലും ഞങ്ങൾ ഞങ്ങളുടെ ദുഷ്പ്രവൃത്തികൾ നിമിത്തം പിന്നെയും അവന്റെ അടിമയിൽ പെട്ടുപോയിരിക്കുന്നു. അയ്യോ നോമ്പു മൂലം ഈ അടിമയിൽ നിന്ന് രക്ഷിക്കപ്പെട്ട് ജനനപ്പെരുന്നാളിൽ ഹൃദയപൂർവ്വം സന്തോഷിപ്പാൻ ഞങ്ങളെ യോഗ്യരാക്കണമേ. മൊറിയൊ.......

### ബോവൂസൊ

തന്റെ സ്വന്തനീതിയാൽ രക്ഷിക്കപ്പെടുന്ന ഒരുവനും ഇല്ലാത്തതുകൊണ്ട് ഞങ്ങൾ ഞങ്ങളുടെ നോമ്പിലോ നമസ്കാരത്തിലോ അല്ല നിന്റെ കൃപയിൽ മാത്രം ആശ്രയിച്ചിരിക്കുന്നു. ദൈവമേ! ഞങ്ങളെ കൈവിട്ടുകളയരുതേ. കരുണയുടെ വാതിൽ ഞങ്ങളുടെ നേരെ അടച്ചുകളയരുതേ. സന്തോഷത്തിന്റെ പെരുന്നാളിൽ ഞങ്ങൾ ദുഃഖിപ്പാൻ ഇടയാവുകയും അരുതേ.

ആഭരണങ്ങളാലും വസ്ത്രങ്ങളാലും ഭക്ഷണപാനീയങ്ങളാലും പുറമെ മാത്രമല്ല, ദുർവിചാരങ്ങളെയും ദുഷ്പ്രവൃത്തികളെയും സകല പാപങ്ങളെയും നീക്കിക്കളഞ്ഞ് സകലവിധ നന്മകളെയും ധരിച്ച് ദൈവിക ആഭരണങ്ങളെ അണിഞ്ഞുകൊണ്ട് അകമേയും പുറമേയും ദൈവേഷ്ടപ്രകാരം സന്തോഷിപ്പാൻ ഞങ്ങളെ യോഗ്യരാക്കണമെ.

കടപ്പാട്: പാമ്പാക്കുട നമസ്കാരക്രമം

# THE NATIVITY FAST SPECIAL PRAYERS

## EVENING

(To be recited before the prayer - “O Lord Jesus Christ, do not close the door of your mercy upon our faces...[Moran Yeshu Mashiha...]”)

### Qolo

O God, in order to save us from peril, which is the aftermath of the eating of the forbidden fruit by our father Adam, You sent Your beloved and only Son for Incarnation. As You accepted the offering of the Magi, accept this fast that we observe by abstaining from tasty food for the admiration and celebration of the salvific feast of Your birth. Bless me, O Lord.

Shubho....(Glory be to the Father, Son and Holy Spirit)

Men Olam....(Unto the ages of ages and for evermore)

As Your only Son and our Savior entrusted to us the fast as an invincible armor against Satan, who defeated us through our desire for the food, we enter into the feast of Your Son's birth equipped with great armor, which is the fast. In Your kindness, save us from the enemy who is fighting against us.

Moryo rahem.....(Lord have mercy upon us and help us).

### Bo'utho

O God, since we are weak, our fast and services are also weak and imperfect. Remember, however, that we are created in Your likeness and we are Your handiwork; in Your kindness, accept our fast and prayers. Since You have shown mercy to us and sent Your only Son to be incarnate, nothing can prevent You from correcting the limitations of our services and absolving our sins. Our sins are like a drop of mud in a vast ocean. O Lord, by Your mercy, absolve our sins and make us worthy to praise and adore You with the angels at the feast of the birth of our Savior, to see wonders with the shepherds, and by recognising your love, to offer praise and adoration with thankful hearts to you, Your Son and Your Holy Spirit. Amen.

## MORNING

(To be recited before the Morning Praise - “It is good to give thanks to the Lord.....[Karthavine sthothram chaiyyunnathum...]”)

### Qolo

O God, as Your only Begotten son taught us, "this kind never comes out except by fasting and prayer," we take refuge in this fast to overcome our enemy, Satan. May this fast be a fortress and shield for us. Bless me,O Lord.

Shubho....(Glory be to the Father, Son and Holy Spirit)

Men Olam....(Unto the ages of ages and for evermore)

Your only Son liberated us from the slavery of Satan; however, through our wicked deeds, we became again the slaves of Satan. By observing this fast, may we be saved and made worthy to rejoice in the feast of Your Only- Begotten Son's birth

Moryo rahem.....(Lord have mercy upon us and help us).

### Bo'utho

O God,we do not depend on our fast or prayer, because no one will be saved through their own righteousness, but we take refuge in Your mercy. O God, do not forsake us; do not close the door for Your mercy against us, so that we may not be disheartened at Your joyous feast.

O Lord, make us worthy to rejoice inwardly and outwardly, not only through the outward signs of ornaments, garment, food and drink, but also by the expulsion of evil thoughts, wicked deeds, and all sins. May we rejoice in the will of God by adorning the divine ornaments and by Clothing Ourselves in good works

Courtesy: Common Prayer ( Pampakuda Namaskaram)

Translated by : Fr. Dr. Santhosh K. Joshua

----------------------


**Jyothis Ashram**
“Monastery of Epiphany”
Diocese Of Ahmedabad
Abu Road, Rajasthan


## കുന്നംകുളം ഓർത്തഡോക്സ് പ്രവാസി അസോസിയേഷൻ ഓൺലൈൻ സമ്മേളനം

മലങ്കരസഭയുടെ നിർണായകമായ രണ്ടു കാലഘട്ടങ്ങളിൽ സഭയ്ക്ക് അടിസ്ഥാനമിട്ട് സഭയെ വളർത്തിയ പിതാക്കന്മാരാണ് പരിശുദ്ധനായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് തിരുമേനിയും പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയും എന്ന് പ. കാതോലിക്കാ പ്രസ്താവിച്ചു. കുന്നംകുളം ഓർത്തഡോക്സ് പ്രവാസി അസോസിയേഷന്റെ ആഭിമുഖ്യത്തിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ തിരുമേനിയുടെയും മലങ്കരയുടെ വിശ്വ ദാർശനികൻ എന്നറിയപ്പെടുന്ന ഡോ. പൗലോസ് മാർ ഗ്രിഗോറിയോസിന്റെയും സംയുക്ത അനുസ്മരണം 'മലങ്കരയുടെ ദാർശനിക പിതാക്കന്മാർ' എന്ന ഓൺലൈൻ സമ്മേളനം ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു പ. കാതോലിക്ക.

പ്രസിഡണ്ട് പി സി സൈമൺ യോഗത്തിൽ അധ്യക്ഷനായിരുന്നു. KOPA യു.എ.ഇ മേഖലസെക്രട്ടറി ജിനീഷ് വർഗീസ് സ്വാഗതം ആശംസിച്ചു. ഡോ. ഗീവർഗീസ് മാർ യൂലിയോസ് അനുഗ്രഹ പ്രഭാഷണം നടത്തി. ഫാ. പി എ ഫിലിപ്പ് അനുസ്മരണം നിർവഹിച്ചു. ദുബായ് ഇടവകയുടെ ഫാ. നൈനാൻ ഫിലിപ്പ്, കുന്നംകുളം ഭദ്രാസന സെക്രട്ടറി ഫാ. ജോസഫ് ചെറുവത്തൂർ, മലങ്കര സഭാ മാനേജിങ് കമ്മിറ്റി അംഗം റോണി വർഗീസ് എന്നിവർ ആശംസകൾ അറിയിച്ചു. യു.എ.ഇ. മേഖലയിലെ വൈദികർ, കുന്നംകുളം ഭദ്രാസനത്തിലെ വൈദികർ, സഭാ മാനേജിങ് കമ്മിറ്റി അംഗങ്ങൾ, ആത്മീയ പ്രസ്ഥാനം ഭാരവാഹികൾ, വിവിധ ഇടവകകളിൽ നിന്നുള്ള ഭാരവാഹികൾ, ഓർത്തഡോക്സ് പ്രവാസി അസോസിയേഷൻ അംഗങ്ങൾ, കുടുംബാംഗങ്ങൾ എന്നിവർ വിവിധ രാജ്യങ്ങളിൽ നിന്ന് പങ്കെടുത്തു.




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



ലേഖനം

# പ. തോമാ ശ്ലീഹായും നമ്മളും

## ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്

മാനവചരിത്രത്തിൽ 1900 വർഷം ദീർഘമായ ഒരു കാലഘട്ടമാണ്. ഒരു രാഷ്ട്രമോ ഒരു സാമ്രാജ്യമോ അത്രയുംനാൾ നിലനിന്നിട്ടില്ല. അത്രത്തോളം ദീർഘമായ ഒരു സമയപരിധിയിൽ മതങ്ങൾക്കുപോലും കാതലായ വ്യതിയാനങ്ങൾ വന്നുഭവിച്ചിട്ടുണ്ട്. ചരിത്രം പഠിക്കുമ്പോൾ മനസ്സിലാക്കുവാൻ നമുക്ക് ഇടയാകുന്നത്, ജന്മംകൊണ്ടശേഷം മൂന്നോ നാലോ ശതകങ്ങൾകൊണ്ട് ഏതൊരു മതത്തിനും അതിന്റെ പ്രാരംഭ ചാലകഭാവം കൈമോശം വന്നതായാണ്.

ഏതൊരു മതത്തിനും അതിന്റേതായ രീതിയിൽ ഉയർച്ചയും താഴ്ചയും ഭവിച്ചിട്ടുണ്ട്. നാലു ശതകങ്ങളോളം ഭാരതത്തിൽ വളരെ ഊർജ്ജസ്വലതയോടും ആവേശത്തോടും നിലനിന്നിരുന്ന ഒന്നാണ് ബുദ്ധമതം. പ്രായോഗികമായി ഹിന്ദുമതത്തെ ബുദ്ധമതം തുടച്ചുമാറ്റി എന്നുതന്നെ പറയാം. എന്നാൽ ഏതാണ്ട് ഒരു സഹസ്രാബ്ദത്തിനുശേഷം അത് തിരിച്ചുവന്നു. ബുദ്ധമതത്തിന്റെ ആവിർഭാവത്തിനു മുമ്പുണ്ടായിരുന്ന ഹിന്ദുമതത്തിന്റെ പ്രകൃതത്തിൽ നിന്ന് സമൂലമായ മാറ്റങ്ങളോടെ തിരികെവന്ന ഹിന്ദുമതം മൂന്നോ നാലോ ശതകങ്ങൾ ഭാരതത്തിൽ ക്രിയാത്മക തരത്തിൽ പ്രവർത്തിച്ചു.

അതേസമയം, ഭാരതത്തിൽ ക്രൈസ്തവ മതത്തിന്റെ അവസ്ഥ എങ്ങനെയാണ്? അപ്പോസ്തോലനായ തോമാ ഇവിടെ വന്നനാൾ മുതൽ വളരെയേറെ ശതകങ്ങൾ അത് ഏറെ ഊർജ്ജസ്വലമായിരുന്നു എന്ന വസ്തുതയിൽ സംശയം തോന്നേണ്ടതായി ഒന്നുംതന്നെയില്ല. എന്നാൽ ആ ഊർജ്ജസ്വലതയുടെ രഹസ്യം എന്തായിരുന്നുവെന്ന കാര്യത്തിൽ പ്രായോഗികമായി യാതൊന്നും നമുക്ക് അറിയില്ല.

മറ്റൊരു വിദേശിയുടെ, അതായത് ഫ്രാൻസിസ് സേവിയറിന്റെ (16-ാം ശതകം) പ്രവർത്തനഫലമായിരുന്നു ഇന്ത്യയിലെ സഭ ക്രിയാത്മകമായി പ്രവർത്തനങ്ങൾ നടത്തിയിരുന്ന വേറൊരു കാലഘട്ടം. അതായത് നമ്മൾ അറിയുന്നിടത്തോളം നമ്മുടെ സഭാചരിത്രത്തിൽ ഏറ്റവും ശക്തമായി സുവിശേഷം പ്രചരിപ്പിച്ചത് ഒരു പാലസ്റ്റീൻകാരനും ഒരു പോർട്ടുഗീസുകാരനും ആയിരുന്നു.

തീർച്ചയായും, പേരെടുത്തു പറയപ്പെടേണ്ട ഒരു സുവിശേഷകനാണ് തദ്ദേശീയനായ സാധു സുന്ദർസിംഗ്. എങ്കിലും ക്രിസ്തുവിനെ ഭാരതീയർക്കിടയിൽ ഫലപ്രദമായി പരിചയപ്പെടുത്തിയ തദ്ദേശീയരുടെ നിര അത്രയ്ക്ക് ദീർഘമൊന്നുമല്ല.

എന്നാൽ, ഇതു മാത്രമൊന്നുമല്ല ഭാരതീയ ക്രൈസ്തവ സഭയിൽ നാം കാണുന്ന ദൗർബല്യം. ഇന്ത്യയിലെ സുറിയാനി ക്രിസ്ത്യാനികൾക്കിടയിലേക്ക് പ്രോത്സാഹനവുമായി, സഹായഹസ്തവുമായി കടന്നുവന്നവർ ഏറെ ഉണ്ടായിരുന്നുവെങ്കിലും ഭാരതീയ ക്രൈസ്തവരിൽ ആരുംതന്നെ പറയത്തക്ക ഉന്നതനിലയിലേക്ക് എത്തിപ്പെട്ടിട്ടില്ല. ഭാരതീയ ക്രൈസ്തവരുടെ ശുശ്രൂഷകളെയും സേവനങ്ങളെയും ഹൈന്ദവർ വളരെയധികമായി പുകഴ്ത്തിപ്പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്; എന്നാൽ ഇത്തരം ആദരവുകൾക്ക് കാരണഭൂതർ, തീർച്ചയായും, ഭാരതീയരല്ലാത്ത ക്രൈസ്തവ സുവിശേഷകരത്രെ.

അതേസമയം, അസന്നിഗ്ദ്ധമായ ഒരു വസ്തുത ഇതാണ്; അതായത് ഒരു കാലത്ത് ഏഷ്യയിൽ ആകമാനം വ്യാപിച്ചിരുന്ന സിറിയൻ ക്രിസ്ത്യൻ സഭ, അതിശയകരം എന്നു തോന്നാം, ഇന്ത്യയുടെ ഒരു ചെറിയ ഒതുങ്ങിയ പ്രദേശത്തു മാത്രമായി ഇന്ന് നിലനിൽക്കുകയാണ്. ഒരു പക്ഷെ, ഇത് ഒരു ആകസ്മികതയാകാം. എനിക്കു തോന്നുന്നത്, ഭാഗികമായ തോതിലാണെങ്കിലും നമുക്കിതിനെ വിശദീകരിക്കാൻ സാധിക്കുമെന്നു തന്നെയാണ്. ഇന്ത്യയിലെ സഭ ഒരിക്കലും 'സ്ഥാപിക്കപ്പെട്ട' ഒന്നല്ല എന്ന വസ്തുത ശ്രദ്ധേയമായ ഒന്നാണെന്ന് കരുതേണ്ടിയിരിക്കുന്നു. നമ്മൾ ഒരിക്കലും ഇന്ത്യയിൽ ഏതെങ്കിലും ഒരു ഭാഗത്ത് അഥവാ പ്രദേശത്ത് ഭൂരിപക്ഷമതം ആയിരുന്നിട്ടേയില്ല. നമുക്ക്, ചില പ്രത്യേക ഭൂപ്രദേശങ്ങളിൽ ചെറിയ 'രാജ്യങ്ങളോ' ഭരണസീമകളോ ഉണ്ടായിരുന്നിരുന്നേക്കാം (ഉദാ. വില്ലാർവട്ടം, ഇരവികോർത്തൻ മുതലായവ). എന്നാൽ



ഒരിക്കലും മറ്റു ദേശങ്ങളെ കീഴടക്കുന്ന രാജാവോ ഭരണകർത്താവോ നമുക്ക് ഉണ്ടായിട്ടില്ല. ക്രൈസ്തവസമൂഹം ഒരിക്കലും രാഷ്ട്രീയ, സാമ്പത്തിക അധികാരം ഫലപ്രദമായി ഉപയോഗിച്ചിട്ടില്ല എന്ന് ഇതിന് അർത്ഥമില്ല. അത്തരം അധികാരം ഒരിക്കൽപോലും ഏകപക്ഷീയമായ അധീശത്വഭാവം കൈകാര്യം ചെയ്യുന്ന നിലയിലേക്ക് എത്തിയിരുന്നില്ല. ഇതരശക്തികൾക്കൊപ്പം സമതുലനഭാവം അനുഭവിക്കുന്ന സാഹചര്യമാണ് നിലനിന്നത്.

ഇന്ത്യയിലെ സിറിയൻ ക്രൈസ്തവ സമൂഹത്തെ സംബന്ധിച്ചിടത്തോളം നമുക്ക് മെത്രാപ്പോലീത്തന്മാരുടെ സ്വാഭാവിക പിൻതുടർച്ചാ സമ്പ്രദായം സഭാചരിത്രത്തിൽ വളരെ വൈകി മാത്രമാണ് ഉണ്ടായതെന്നതും ഒരു പ്രത്യേകത തന്നെയാണ്. ജോർജിയൻ സഭയെപ്പോലെയോ അർമ്മീനിയൻ സഭയെപ്പോലെയോ എന്തുകൊണ്ട് ആദ്യം മുതൽ ഒരു സ്വതസിദ്ധമായ അധികാരശ്രേണീ സമ്പ്രദായം രൂപീകരിച്ച് നിലനിർത്തുവാൻ നമുക്ക് സാദ്ധ്യമായില്ല?

സ്വയംശീർഷകവും സ്വയസിദ്ധവുമായ ഒരു മെത്രാസനം നൂബിയ സഭ (ഇന്ന് ഈജിപ്തിന്റെ തെക്കൻ ഭാഗത്തും സുഡാന്റെ വടക്കൻ ഭാഗത്തുമായി നിലനിൽക്കുന്ന ഭൂപ്രദേശം) നിലനിർത്തിയിരുന്നുവല്ലോ. ഞാൻ മനസ്സിലാക്കുന്നിടത്തോളം എത്യോപ്യൻ സഭയും ഇന്ത്യൻ സഭയും മാത്രമാണ് സ്വയംശീർഷകത്വം നേടി നിലനിർത്തുവാൻ വളരെ വൈകിപ്പോയത്. തൊലിവെളുത്ത ഈജിപ്തുകാരെയും സുറിയാനിക്കാരെയും അപേക്ഷിച്ച് തീരെ കഴിവുകെട്ടവരും അപകർഷതാബോധം ഉള്ളവരുമായി നമ്മൾ കരുതപ്പെട്ടിരുന്നുവോ? ഉത്തരം കണ്ടെത്തുവാൻ ബുദ്ധിമുട്ടുള്ള ഒരു ചോദ്യം തന്നെയാണിത്.

ആകെക്കൂടെ നമുക്കു മനസ്സിലാക്കുവാൻ സാധിക്കുന്ന ഒരു കാര്യം പാശ്ചാത്യ സുറിയാനി സഭാ മെത്രാന്മാരുടെ നിരയിൽ ഇന്ത്യക്കാരായവരുടെ പേരുകൾ ഒന്നുംതന്നെ പതിനേഴാം ശതകംവരെ അല്ലെങ്കിൽ ഇന്ത്യയിൽ ഉള്ള മെത്രാന്മാരായി, കാണാനേയില്ല എന്നാണ്. ആറാം ശതകം മുതൽ പതിനാലാം ശതകം വരെയുള്ള സുറിയാനി ഓർത്തഡോക്സ് സഭാമെത്രാന്മാരുടെ സമ്പൂർണമായ പേരുവിവരങ്ങൾ ഇന്ന് ലഭ്യമാണ്. മിഖായേൽ റാബോ, ഗ്രിഗോറിയോസ് ബാർ എബ്രായ, എഫേസോസിലെ യോഹന്നാൻ, സെഖറിയാ റെട്ടോർ എന്നിവരുടെ ശേഖരങ്ങളിൽ നിന്ന് പ്രൊഫ. ഏണസ്റ്റ് ഹോണിംഗ്മാൻ ഏറെ കാര്യങ്ങൾ മനസ്സിലാക്കിയിട്ടുണ്ട്. അദ്ദേഹത്തിന്റെ വിശദമായ പരിശോധനകളിൽ ഒരൊറ്റ ഭാരതീയ മെത്രാന്റെയും പേരുവിവരം കണ്ടെടുക്കുവാൻ സാധിച്ചിട്ടില്ല. എന്നാൽ സിറിയ, ഫിനിഷ്യ, മെസപ്പൊട്ടോമിയ, അറേബ്യ, സിലിഷ്യ, ഇസൗറിയ, കപ്പൊദോക്യ, അർമീനിയ, ഏഷ്യാമൈനർ, പംഫീലിയ, ലയക്കോണിയ, ഫ്രിജിയ മുതലായ പ്രദേശങ്ങളിൽ നിന്നുള്ള ശതക്കണക്കിന് മെത്രാന്മാരുടെ വിവരങ്ങൾ അദ്ദേഹത്തിന് ലഭ്യമായി. ഈ പ്രദേശങ്ങളത്രയും ആറാം ശതകംവരെ സിറിയൻ പാത്രിയർക്കീസിന്റെ അധീനതയിൽ ആയിരുന്നു.

ഗ്രീക്ക് സഭാനേതാക്കന്മാരും സുറിയാനിസഭാ നേതാക്കന്മാരും തമ്മിൽ അന്ത്യോഖ്യൻ പാത്രിയർക്കീസായിരുന്ന മാർ സേവേറിയോസിന്റെ കാലത്തും (512-518) എഡേസയിലെ മെത്രാപ്പോലീത്തായായിരുന്ന മാർ യാക്കോബ് ബുർദാനയുടെ കാലത്തും (542-578) നടത്തിയിരുന്ന ചർച്ചകൾക്കുശേഷവും ഇന്ത്യയ്ക്കുവേണ്ടി ഒരു മെത്രാനെ വാഴിച്ചതായി ഒരിടത്തും വായിക്കുന്നില്ല. അന്ത്യോഖ്യയിൽ രണ്ടു പാത്രിയർക്കീസുമാരെയും ആയിരക്കണക്കിന് (ഒരു ലക്ഷത്തി രണ്ടായിരം എന്ന് ചില രേഖകൾ) വൈദികരെയും സിറിയൻ, ഈജിപ്ത് സഭകൾക്കുവേണ്ടി മാർ യാക്കോബ് ബുർദാന വാഴിച്ചുവെങ്കിലും ഇന്ത്യയ്ക്കു വേണ്ടി ഒരൊറ്റ മെത്രാനെയെങ്കിലും വാഴിച്ചതായി കാണുന്നില്ല. മാർ യാക്കോബ് ബുർദാന വാഴിച്ച ഇരുപത്തിയേഴു മെത്രാന്മാരുടെയും പേരുവിവരങ്ങൾ അവരുടെ ഭദ്രാസനങ്ങൾ സഹിതം എഫേസോസിലെ യോഹന്നാന്റെ രേഖകളിൽ വ്യക്തമായി സൂചിപ്പിച്ചിട്ടുണ്ട്. ഈജിപ്റ്റിനു വേണ്ടി പന്ത്രണ്ട് മെത്രാന്മാരെയാണ് മാർ യാക്കോബ് ബുർദാന വാഴിച്ചത്. 566-578 കാലഘട്ടത്തിൽ സിറിയൻ ഓർത്തഡോക്സ് സഭയിൽ വാഴിക്കപ്പെട്ട മെത്രാന്മാരുടെ പൂർണ്ണമായ വിവരങ്ങൾ പരിശോധിക്കുവാൻ എനിക്ക് സാധിച്ചിട്ടുണ്ട്; അവയിൽ ഇന്ത്യയിലേക്ക് ഒരു മെത്രാനെ വാഴിച്ചതായി എവിടെയും പറയുന്നില്ല.

അങ്ങനെ വരുമ്പോൾ, ഈ വർഷങ്ങളിൽ സിറിയയിൽ ഇന്ത്യയ്ക്കുവേണ്ടി ഒരൊറ്റ മെത്രാനെപ്പോലും വാഴിച്ചിട്ടില്ലാത്ത സാഹചര്യം നിലനിൽക്കവേ, ഇന്ത്യയിലെ സഭ എങ്ങനെയായിരുന്നിരിക്കും നിലനിന്നു പോന്നത്?

ഈ ചോദ്യത്തിനുള്ള ഉത്തരം നമുക്കു ലഭ്യമാകുന്നത് പേർഷ്യൻ അഥവാ നെസ്തോറിയൻ സഭാരേഖകളിൽ നിന്നു മാത്രമാണ്. പേർഷ്യനായ യോഹന്നാൻ 325-ലെ നിഖ്യാ സുന്നഹദോസിൽ പേർഷ്യയെയും വിശാല ഇന്ത്യയെയും പ്രതിനിധീകരിച്ച് സംബന്ധിച്ചിരുന്നതായി നമ്മൾ കേട്ടിട്ടുണ്ട്. സിറിയൻ സഭാചരിത്രകാരനായിരുന്ന മീഖായേൽ റാബോ (+ 1198) രേഖപ്പെടുത്തിയിരിക്കുന്ന നിഖ്യാ സുന്നഹദോസിലെ മെത്രാന്മാരുടെ നിരയിൽ പേർഷ്യനായ യോഹന്നാനെ മെസൊപ്പൊട്ടോമിയായിൽ നിന്നുള്ള മെത്രാന്മാരുടെ കൂട്ടത്തിലാണ് കാണിച്ചിരിക്കുന്നത്. അദ്ദേഹം ഇന്ത്യൻ വംശജൻ ആയിരുന്നിരിക്കില്ലായെങ്കിലും തന്റെ അധികാരസീമയിൽ ഇന്ത്യയിലെ പാർത്ഥ്യൻ സാമ്രാജ്യത്തിന്റെ ഏതാനും ഭാഗങ്ങൾ ഉണ്ടായിരുന്നിരിക്കണം.

കൽക്കദൂൻ സുന്നഹദോസിൽ (451) സംബന്ധിച്ചിരുന്നവരുടെ നീണ്ടനിരയിൽ ഇന്ത്യൻ മെത്രാന്മാരുടെ പേരുകൾ ഒന്നുംതന്നെ കാണ്മാനില്ല. നെസ്തോറിയൻ രേഖകളിൽ (ഇബ്ൻ - അത് - തയിബ് ന്റെ കാനോനകൾ) ദക്ഷിണ പേർഷ്യയിലെ ഫാർസ് മെത്രാസനം (Parat Maishan) ഇന്ത്യയിലെ വിശ്വാസികളുടെ മേൽനോട്ടവും വഹിച്ചിരുന്നതായി പറയുന്നുണ്ട്. ഫാർസ് മെത്രാസനം രൂപീകരിച്ചത് ഇഷാക്ക്യുടെയോ (399-410) യാബ്-അലാഹാ കാതോലിക്കായുടെയോ (415-420) ഭരണകാലത്തായിരുന്നുവെന്ന് കരുതപ്പെടുന്നു. പിന്നീട് പേർഷ്യൻ സഭ ഇഷോ-യാഹബ് പാത്രിയർക്കീസിന്റെ ഭരണസമയത്ത് (ഈ കാലമായപ്പോഴേക്കും കിഴക്കിന്റെ കാതോലിക്കായുടെ സ്ഥാനനാമം ബാഗ്ദാദ് പാത്രിയർക്കീസ് എന്ന് മാറിയിരുന്നു) ഇന്ത്യയ്ക്കുവേണ്ടി ഒരു മെത്രാപ്പോലീത്തായെ നിയമിച്ചിരുന്നതായി കാണുന്നു. എന്നാൽ ഇത് ഏത് ഇഷോ-യാഹബ് ആയിരുന്നുവെന്ന് മനസിലാക്കുവാൻ സാധിക്കുന്നില്ല. ഈ പേരിൽ ആറാം ശതകത്തിൽ ഒരാളും (582-595) ഏഴാം ശതകത്തിൽ രണ്ടു പേരും (628-643, 650-660) പാത്രിയർക്കീസ് സ്ഥാനം വഹിച്ചിരുന്നു. അതെന്തായാലും ശരി, ഇതാദ്യമായി ഇന്ത്യയ്ക്കുവേണ്ടി ഒരു മെത്രാപ്പോലീത്താ ഉണ്ടായിരുന്നുവെന്ന വ്യക്തമായ ധാരണ നമുക്കു ലഭ്യമാകുന്നത് ഇവിടെയാണ്, അതും ഏഴാം ശതകത്തിൽ. പതിന്നാലാം ശതകത്തിലെ അബ്ദീഷോയുടെ ദിനവൃത്താന്തത്തിൽ ഇന്ത്യയുടെ മെത്രാപ്പോലീത്തായുടെ സ്ഥാനം ചൈനയുടെ മെത്രാപ്പോലീത്തായ്ക്കു മുകളിലായിരുന്നുവെന്ന് കാണുന്നു. എന്നാൽ ഏതാണ്ട് അതേകാലത്തുതന്നെ ഉണ്ടായിരുന്ന മറ്റൊരു ദിനവൃത്താന്തം അനുസരിച്ച് ചൈനയുടെ മെത്രാപ്പോലീത്താ പേർഷ്യൻ സഭയിൽ പന്ത്രണ്ടാമനും ഇന്ത്യയുടെ മെത്രാപ്പോലീത്താ പതിമൂന്നാമനും ആയിരുന്നുവെന്ന് പറയുന്നു. ഇപ്പറയുന്ന പേർഷ്യൻ സഭയുടെ മെത്രാപ്പോലീത്തായുടെ ഇന്ത്യയിലെ ആസ്ഥാനം എവിടെയായിരുന്നുവെന്ന് വ്യക്തമായ സൂചനകളൊന്നും ലഭ്യമല്ല. അത് മലബാറിൽ ആയിരുന്നിരിക്കാം; ബോംബെയ്ക്കു സമീപം കല്യാണോ, കേരളത്തിലെ കൊല്ലമോ ആയിക്കൂടായ്കയുമില്ല.

"ഡോക്ട്രിൻ ഓഫ് അപ്പോസ്റ്റൽസ് എന്ന പേരിൽ, നാലാം ശതകത്തോടെയെങ്കിലും അതിന്റെ ഇപ്പോഴത്തെ രീതിയിൽ തയ്യാറാക്കപ്പെട്ട രേഖയിൽ, അപ്പോസ്തോലനായ തോമാ ഇന്ത്യയിൽ "പൗരോഹിത്യ കൈവെപ്പ്" നൽകിയെന്ന് വ്യക്തമായി പറയുന്നുണ്ട്. യവന ഭാഷയിൽ നിന്ന് ഏതാനും ഗ്രന്ഥങ്ങൾ സുറിയാനിയിലേക്ക് ഭാഷാന്തരം ചെയ്ത ഒരു ഫാ. ദാനിയേലിന്റെ പേര് നാം കേട്ടിട്ടുണ്ട്. എന്നാൽ സിലോൺ, മലബാർ, കല്യാൺ, ഉത്തര-പശ്ചിമ ഇന്ത്യ എന്നിവിടങ്ങളിൽ വിശ്വാസികളുടെയും വൈദികരുടെയും സാന്നിദ്ധ്യത്തെപ്പറ്റി ആറാം ശതകത്തിൽ ബോഡ്മസ് ഇൻഡിക്കോ പ്ലൂസ്റ്റസ് പറയുന്നുണ്ടെങ്കിലും മെത്രാന്മാരെക്കുറിച്ച് ഒന്നുംതന്നെ കേട്ടിട്ടില്ല. അതേസമയം ഇവിടെ വൈദികർ എന്ന സംജ്ഞയിൽ മെത്രാന്മാരും ഉൾപ്പെടുന്നുണ്ടോ എന്ന് തീർച്ചയില്ല താനും. അതെന്തൊക്കെയായാലും, ഈ കാലഘട്ടത്തിൽ, അതായത് ഏതാണ്ട് എ.ഡി. 525-ൽ "പേർഷ്യയിൽ നിയമിതനായ ഒരു പ്രെസ്ബിറ്റർ" മാത്രമായിരുന്നു മലബാറിന് ഉണ്ടായിരുന്നത്; എന്നാൽ ഉത്തര-പശ്ചിമ ഇന്ത്യയിൽ മെത്രാന്മാർ ഉണ്ടായിരുന്നുവത്രെ.

പേർഷ്യയിലോ സിറിയയിലോ ആണ് വാഴിക്കപ്പെടേണ്ടതെങ്കിൽ ദക്ഷിണേന്ത്യയിൽ മെത്രാന്മാരുടെ അഭാവത്തിനു കാരണം മനസ്സിലാക്കാവുന്നതേയുള്ളൂ. ഇന്ത്യയിൽ വന്ന് മെത്രാന്മാരെ വാഴിക്കുക എന്നത് പല കാരണങ്ങൾകൊണ്ടും ഫാർസിലെ മെത്രാപ്പോലീത്തന്മാർക്ക് സാദ്ധ്യമാകുന്ന ഒന്നായിരുന്നില്ല. അന്ന് സഭയിൽ നിലനിന്നിരുന്ന വിവിധ പ്രശ്നങ്ങൾ നിമിത്തം ഫാർസിലെ ആവശ്യങ്ങൾക്കുപോലും മെത്രാന്മാരെ വാഴിക്കുവാൻ അവർ ഏറെ ബുദ്ധിമുട്ടിയിരുന്നുവെന്ന് മാർ ആബാ പ്രഥമന്റെ നിയമനിർവഹണ പ്രവൃത്തികളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഇസ്ലാമിന്റെ പ്രവർത്തനങ്ങളാൽ ഫാർസിന്റെ നിലനില്പുതന്നെ സംശയാസ്പദമായ സാഹചര്യത്തിൽ മാത്രമാണ് പേർഷ്യൻ സഭ ഇന്ത്യയിൽ ഒരു മെത്രാസനത്തിന് രൂപംകൊടുത്തത്.

ഇസ്ലാം ഫാർസിനെ അധീശത്വത്തിലാക്കുന്നതിനു മുമ്പുതന്നെ, ഇന്ത്യയിലേക്ക് മെത്രാന്മാരെ വാഴിക്കേണ്ട ഉത്തരവാദിത്വം അവിടുത്തെ മെത്രാപ്പോലീത്തായ്ക്ക് ഉണ്ടായിരുന്നുവെങ്കിലും, അത് ചെയ്യാതിരുന്നത് അദ്ദേഹത്തിന്റെ ഭാഗത്തുണ്ടായ വീഴ്ച തന്നെയായിരുന്നു. അവിടുത്തെ കാതോലിക്കാ-പാത്രിയർക്കീസ് ഇതിനു പറയുന്ന പ്രധാന കാരണം ഇന്ത്യാക്കാർ ആവശ്യത്തിനുള്ള പണം മെത്രാപ്പോലീത്തായ്ക്ക് നൽകിയിരുന്നില്ല എന്നത്രെ. പൗരസ്ത്യ സുറിയാനി പേർഷ്യൻ പാത്രിയർക്കീസ് ഇഷോ-യാബ് തൃതീയൻ (650-660) ഫാർസിന്റെയും ഇന്ത്യയുടെയും മെത്രാപ്പോലീത്തായായിരുന്ന മാർ ശെമ്യോന് അയച്ച കത്ത് ശ്രദ്ധേയമാണ്.

"ദൈവം സ്നേഹിക്കുന്ന എന്റെ പ്രിയ സഹോദരാ, ഞാൻ ഇപ്പറയുന്ന കാര്യങ്ങൾ ഓർമ്മയിൽ വെക്കുക. ഇന്ത്യയിലെ ബഹുജന വിശ്വാസികളുടെ ആവശ്യങ്ങൾക്ക് വേണ്ടുന്നതായ മെത്രാൻ സ്ഥാനാഭിഷേകത്തിന്റെ വാതിൽ താങ്കൾ അടച്ചുകളഞ്ഞുവല്ലോ. ജഡമോഹങ്ങളെ പോറ്റിപുലർത്തുന്ന നാശകരമായ ലാഭേച്ഛയാൽ പ്രലോഭിതനായ താങ്കൾ ഇന്ത്യയിലെ വിശ്വാസികൾക്ക് ദൈവത്തിന്റെ ദാനം തടയുകയായിരുന്നു. താങ്കളുടെ മുൻഗാമികളും ഇതേപോലെ തന്നെ ഇന്ത്യാക്കാർക്ക് ദൈവദാനം തടഞ്ഞവരായിരുന്നു. ഓർക്കുക, ലോകം മുഴുവൻ ധാരാളം മെത്രാന്മാരും വൈദികരും ആകാശത്തിലെ നക്ഷത്രജാലങ്ങൾപോലെ ദിനംപ്രതി വർദ്ധിച്ചുകൊണ്ടേയിരിക്കുന്ന വിശ്വാസിസമൂഹവും ഉണ്ട്. എന്നാൽ, താങ്കളുടെ ഭരണസീമയെ സംബന്ധിച്ചിടത്തോളം, സഭയുടെ

കാനോനാകളെ ധിക്കരിച്ചുകൊണ്ട് ഇന്ത്യയിലെ വിശ്വാസികൾക്ക് വൈദിക പിൻതുടർച്ച താങ്കൾ മുറിച്ചു കളഞ്ഞു. ഇത് ഇന്ത്യയ്ക്കു മാത്രമല്ല സംഭവിച്ചിരിക്കുന്നത്. ഇന്ത്യ പേർഷ്യൻ സാമ്രാജ്യത്തിന്റെ അതിർ മുതൽ ക്വാലാ വരെ (കൊല്ലം, കല്യാൺ, സിലോണിലെ ഗല്ലി?) 1200 പരസംഗത്തോളം (ഏതാണ്ട് 4000 മൈലുകൾ) വ്യാപിച്ചുകിടക്കുന്ന പ്രദേശമാണ് താങ്കളുടെ ഫാർസ് പ്രദേശം പോലും ഇന്ന് അന്ധകാരത്തിന്റെ നീർച്ചുഴിയിൽ പ്രകാശത്തിൽ നിന്ന് എത്രയോ അകലത്താണ്! സുവിശേഷത്തിൽകൂടി മാത്രമാണ് പ്രകാശം പ്രസരിക്കുന്നത്.” (ഇഷോ-യാബ് തൃതീയന്റെ സുറിയാനിയിലെ മൂലം ആർ. ഡുവാൽ എഡിറ്റ് ചെയ്ത് C.S.C.O. രണ്ടാം പരമ്പരയിൽ പ്രസിദ്ധീകരിച്ചിരിക്കുന്നതിന്റെ മൂന്നാം വാല്യം).

ഒരു നെസ്തോറിയൻ മെത്രാൻ ഏഴാം ശതകത്തിലും ഇന്ത്യയിൽ ഉണ്ടായിരുന്നില്ല എന്നത് വളരെ വ്യക്തമാണ്. അന്ത്യോഖ്യയിലെ പാശ്ചാത്യ സുറിയാനി പാത്രിയർക്കാ സിംഹാസനം ഈ കാലത്തൊന്നും ഇന്ത്യയ്ക്കുവേണ്ടി ഒരു മെത്രാനെ വാഴിച്ചിരുന്നില്ലായെന്ന് നാം കണ്ടുകഴിഞ്ഞു.

അന്ന് നമുക്കുണ്ടായിരുന്ന സഭ ഏതുവിധത്തിൽ ഉള്ളതായിരുന്നു? ആരാധനയ്ക്ക് സുറിയാനി ഭാഷ നാം ഉപയോഗിച്ചിരുന്നോ? നമ്മൾ ഉപയോഗിച്ചിരുന്നത് പാശ്ചാത്യ സുറിയാനി ആരാധനാക്രമം ആയിരുന്നുവോ? അതോ പൗരസ്ത്യ സുറിയാനി ആരാധനാക്രമമോ? നെസ്തോറിയോസിന്റെ ആത്മീയഗുരുക്കന്മാരായ ദിയോദോർ, തെയോദോർ എന്നിവരുടെ രചനകൾ യവന ഭാഷയിൽ നിന്ന് സുറിയാനി ഭാഷയിലേക്ക് ഭാഷാന്തരം ചെയ്തത് ഫാർസിലെ മെത്രാപ്പോലീത്താ ആയിരുന്ന മാനാ റിവാർദാശീർ ഏതാണ്ട് എ.ഡി. 470-ൽ ഇന്ത്യയിലേയ്ക്ക് അയച്ചിരുന്നു. ഇന്ത്യയിൽ സുറിയാനി ഭാഷ വശമുള്ള ചിലരെങ്കിലും അന്ന് ഇവിടെ ഉണ്ടായിരുന്നുവെന്നതിന് ഇത് ഒരു തെളിവായി കാണാവുന്നതാണ്; തന്നെയുമല്ല, നെസ്തോറിയൻ ആരാധനാരീതികൾ നെസ്തോറിയൻ സാഹിത്യ രചനകളിൽ കൂടി ഇന്ത്യാക്കാർക്ക് അഞ്ചാം ശതകത്തിന്റെ അവസാനത്തോടുകൂടിയെങ്കിലും പരിചിതമായിരുന്നുവെന്നും മനസിലാക്കാം.

സിറിയൻ ഓർത്തഡോക്സ് ആരാധനയിൽ ഇക്കാലത്ത് ഉപയോഗിച്ചുവരുന്ന പാശ്ചാത്യ സുറിയാനി ആരാധനാക്രമങ്ങൾ ആ കാലഘട്ടത്തിൽ ഇന്ത്യാക്കാർക്ക് പരിചിതമായിരുന്നുവെന്നതിന് നമ്മുടെ മുമ്പിൽ തെളിവുകളൊന്നും ഇല്ലതാനും. അന്ത്യോഖ്യയിലെ പാശ്ചാത്യ സുറിയാനി പാത്രിയർക്കാ സിംഹാസനം ഇന്ത്യയിലേക്ക് മെത്രാന്മാരെ വാഴിച്ചിരുന്നുവെന്നതിന് യാതൊരു രേഖകളും നമുക്ക് ലഭ്യമല്ല. വാസ്തവത്തിൽ കാനാവിലെ തോമായുടെ വ്യാപാരസമൂഹം ഇവിടേക്കു കുടിയേറിയതിനപ്പുറം അന്ത്യോഖ്യയിലെ സുറിയാനി പാത്രിയർക്കാ സിംഹാസനവുമായി ഏതെങ്കിലുംവിധത്തിലുള്ള ബന്ധം ഈ പറയുന്ന കാലത്ത് നമുക്ക് ഉണ്ടായിരുന്നതിനും യാതൊരു തെളിവുകളും ഇല്ല.

ഇന്ന് നമുക്ക് ലഭ്യമായിട്ടുള്ള ചരിത്രരേഖാ ശകലങ്ങളിൽ നിന്ന് പേർഷ്യൻ അഥവാ പൗരസ്ത്യ സുറിയാനി അഥവാ നെസ്തോറിയൻ അഥവാ കൽദായ ക്രൈസ്തവ സംസ്കാരം അഞ്ചാം ശതകത്തിന്റെ അന്ത്യത്തോടെ ഇന്ത്യയിൽ എത്തിയതായി ചിന്തിക്കാവുന്നതത്രെ.

അതേസമയം തന്റെ സഭാസംബന്ധ ദിനവൃത്താന്തത്തിൽ ബാർ എബ്രായ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ പ്രസ്തുത സംഭവങ്ങളുടെ മറ്റൊരു ചിത്രം ചൂണ്ടിക്കാണിക്കുന്നു.

ബാഗ്ദാദിലെ നെസ്തോറിയൻ കാതോലിക്കാ-പാത്രിയർക്കീസും അദ്ദേഹത്തിന്റെ ദക്ഷിണ പേർഷ്യൻ മെത്രാസനവും തമ്മിൽ ഉണ്ടായിരുന്ന അഭിപ്രായ ഭിന്നതകളുടെ മൂലകാരണം എന്തായിരുന്നു? വളരെ വേഗം പൗരസ്ത്യ സുറിയാനി കാതോലിക്കാ സിംഹാസനം നെസ്തോറിയൻ വിശ്വാസം സ്വീകരിച്ചതിനോട് ദക്ഷിണ പേർഷ്യക്കാർക്ക് ഉണ്ടായിരുന്ന എതിർപ്പായിരുന്നോ ഇതിന്റെ കാരണം? ബാർ എബ്രായയുടെ രേഖകൾ വ്യക്തമായി സൂചിപ്പിക്കുന്നത് ആ ഒരു വിധത്തിലാണ്. പേർഷ്യൻ സഭയുടെ ദക്ഷിണ പ്രവിശ്യയും (റിവാർ ദാശീറിന്റെ ഫാർസ്) ഇന്ത്യയിലെ സഭയും നെസ്തോറിയൻ വിശ്വാസം സ്വീകരിക്കുവാൻ വൈമുഖ്യം കാണിച്ചിരുന്നു. അഞ്ചാം ശതകത്തിന്റെ അവസാനം ആയപ്പോഴേക്കും പലതവണ ഈ വിശ്വാസം ഇന്ത്യയിൽ പ്രചരിപ്പിക്കുവാൻ ശ്രമം നടത്തിയിരുന്നു. ഏഴും എട്ടും ശതകങ്ങളിൽ ഈഷോ-യാബ് തൃതീയന്റെയും തിമോത്തി പ്രഥമന്റെയും (നെസ്തോറിയൻ പാത്രിയർക്കീസുമാർ) ഭരണകാലത്ത് ബാഗ്ദാദിന്റെ നേരിട്ടുള്ള നിയന്ത്രണത്തിൽ ഒരു സ്വതന്ത്ര നെസ്തോറിയൻ മെത്രാസനം ഇന്ത്യയിൽ രൂപീകരിക്കുവാൻ നടത്തിയ ശ്രമങ്ങൾ ദക്ഷിണ പേർഷ്യൻ വിശ്വാസികൾ നെസ്തോറിയൻ വിശ്വാസത്തിന് വിരുദ്ധരായി നിന്നതിനെ ബന്ധപ്പെടുത്തി മാത്രം കാണാനേ നിവൃത്തിയുള്ളു. എന്തൊക്കെ സാഹചര്യത്തിലായാലും അഞ്ചാം ശതകത്തിൽപോലും ദക്ഷിണ പേർഷ്യൻ സഭയോടുള്ള ബന്ധത്തിൽ കഴിഞ്ഞിരുന്ന ഇന്ത്യാക്കാർ നെസ്താറിയന്മാരായിരുന്നില്ല.

മാർ ജോസഫ് എന്ന പേരിൽ ഒരു മെത്രാൻ കാനാവിലെ തോമായുടെ നേതൃത്വത്തിൽ ഇവിടെത്തിയ കുടിയേറ്റക്കാരുടെ സംഘത്തിൽ ഉണ്ടായിരുന്നുവെന്നത് വ്യക്തമായ ഒരു കാര്യമാണ്. ഈ സംഭവം നാലാം ശതകത്തിൽ ആയിരുന്നുവെങ്കിൽ, അവർ നെസ്തോറിയൻ വിശ്വാസികൾ ആയിരുന്നില്ലായെന്ന് സ്പഷ്ടമാണ്; കാരണം, നെസ്തോറിയൻ പഠിപ്പിക്കലുകൾ ആരംഭിക്കുന്നത് അഞ്ചാം ശതകത്തിൽ മാത്രമാണ്. സുറിയാനി ക്രിസ്ത്യാനികളുടെ യഥാർത്ഥ കേന്ദ്രമായിരുന്ന എഡേസയിൽ നിന്നായിരുന്നു മാർ ജോസഫ് വന്നത്. പ്രധാനമായും ഒരു യവനകേന്ദ്രമായ അന്ത്യോഖ്യാ ആയിരുന്നില്ല മാർ ജോസഫിന്റെ ആസ്ഥാനം. ദക്ഷിണ പേർഷ്യയിൽ ഒരു പാശ്ചാത്യ സുറിയാനി മെത്രാൻ നാലാം ശതകത്തിലുണ്ടായിരുന്നുവെങ്കിൽ പാശ്ചാത്യ സുറിയാനി പിൻതുടർച്ച ഇന്ത്യയിൽ തുടർന്നിരുന്നുവോ? അങ്ങനെ ആയിരുന്നുവെങ്കിൽ ‘യാക്കോബായ’ എന്നു വിളിക്കപ്പെട്ടിരുന്ന പാശ്ചാത്യ സുറിയാനി സഭയുടെയും ‘നെസ്തോറിയൻ’ എന്നു വിളിക്കപ്പെട്ടിരുന്ന പൗരസ്ത്യ സുറിയാനി സഭയുടെയും പാരമ്പര്യങ്ങൾ ഇന്ത്യയിൽ നിലനിന്നിരുന്നുവെന്ന് കരുതേണ്ടിയിരിക്കുന്നു, ചുരുങ്ങിയത് 1599-ലെ ഉദയംപേരൂർ സമ്മേളനം വരെയെങ്കിലും.

ഈ കാലത്തൊക്കെ പേർഷ്യയിൽ പാശ്ചാത്യ, പൗരസ്ത്യ സുറിയാനി സഭകൾ സമകാലീനരായി നിലനിന്നു പോന്നിരുന്നതായി നമുക്കറിയാം. മിഖായേൽ റാബോ പറയുന്നതനുസരിച്ച് വെറും നാല്പതു വർഷക്കാലം മാത്രം നീണ്ടുനിന്ന റോമാ-പേർഷ്യാ സഭകൾക്കിടയിലെ താൽക്കാലിക സമാധാനകാലത്ത് യാക്കോബ് ബുർദ്ദാനയ്ക്ക് പേർഷ്യയിൽ പോകുവാൻ സാധിച്ചു; അദ്ദേഹം അവിടെ ഒരു പാശ്ചാത്യ സുറിയാനി പാത്രിയർക്കീസിനെ വാഴിച്ചുവത്രെ. ഈ വാഴ്ച പേർഷ്യൻ രാജാവായിരുന്ന ഖൊസ്റു ഒന്നാമന്റെ അനുമതിയോടുകൂടെ 559-ൽ ആണ് നടന്നത്.

ഏഴും എട്ടും ശതകങ്ങളിൽ സംഭവിച്ച അറബികളുടെ അധിനിവേശം പാശ്ചാത്യ സുറിയാനി (യാക്കോബായ), പൗരസ്ത്യ സുറിനായി (നെസ്തോറിയൻ) സഭകളുടെ പേർഷ്യയുടെ നിലനില്പ് ഖാലിഫ് സാമ്രാജ്യത്തിൽ ശക്തമാകുവാൻ ഇടയാക്കി. ഇതിനു മുമ്പേതന്നെ തിഗ്രീസിലെ മെത്രാപ്പോലീത്താ മാറൂതാ (629-649) പതിനഞ്ചു മെത്രാന്മാരുടെ മേലധികാരിയായി മഫ്രിയാനാ സ്ഥാനത്തേക്ക് അവരോധിക്കപ്പെട്ടിരുന്നു. മെസപ്പൊട്ടോമിയായും അദ്ദേഹത്തിന്റെ ഭരണസീമയിൽ ഉൾപ്പെട്ടു. എന്നാൽ ഈ മഫ്രിയാനയ്ക്ക് ഇന്ത്യയുടെ മേൽ അധികാരം ഉണ്ടായിരുന്നതായോ അദ്ദേഹത്തിന്റെ കീഴിൽ ഇന്ത്യൻ മെത്രാന്മാർ ഉണ്ടായിരുന്നതായോ സൂചനകൾ ഒന്നും ഇല്ല. അറബികൾ പാശ്ചാത്യ സുറിയാനിക്കാരോട് വളരെ സഹിഷ്ണുതാഭാവം പുലർത്തിയിരുന്നു; അന്ത്യോഖ്യൻ പാത്രിയർക്കീസുമാർപോലും തങ്ങളുടെ ആസ്ഥാനം സിറിയയിൽ ആകുന്നതിനെക്കാൾ കാലിഫുകളുടെ സാമ്രാജ്യത്തിൽ ആകുവാനാണ് താല്പര്യം പ്രകടിപ്പിച്ചിരുന്നത്.

മഹാന്മാരായ പാശ്ചാത്യ സുറിയാനി പിതാക്കന്മാരായ മാർ ദീവന്നാസിയോസ് ബർസ്ലീബി (CA 1160-1171), മാർ മിഖായേൽ റാബോ പാത്രിയർക്കീസ് (CA 1166-1199), ബാർ എബ്രായ (1226-1286) എന്നിവരുടെ ഭരണകാലത്തൊന്നും ഇന്ത്യയിലേക്കുള്ള മെത്രാന്മാരെപ്പറ്റിയുള്ള പരാമർശനങ്ങളൊന്നും കേട്ടിട്ടില്ല. മഫ്രിയാനാ തലത്തിലേക്ക് അന്ത്യോഖ്യൻ പാത്രിയർക്കീസായിട്ടോ ഇന്ത്യൻ സഭയുടെ മേൽ എന്തെങ്കിലും ഭരണാധികാരത്തെപ്പറ്റി അവർ ഒന്നും പറഞ്ഞിട്ടുമില്ല.

ഒരു വിദേശ മെത്രാന്റെ ഇന്ത്യയിലേക്കുള്ള വരവിനെപ്പറ്റി പതിനാലാം ശതകത്തിനു മുമ്പ് സാമാന്യം വ്യക്തമായ ഒരു സംഭവം കാണുന്നത് എട്ട്/ഒമ്പത് ശതകത്തിലാണ് - സാപ്പോർ, പ്രോഥ് എന്നിവരുടെ വരവ്. കൊല്ലം നഗരത്തിൽ താമസം ഉറപ്പിച്ച് തരീശാപ്പള്ളി പണികഴിച്ച ഒരു പൗരസ്ത്യ സുറിയാനി സമൂഹത്തിന്റെ കോളനി ഉണ്ടായിരുന്നു. ‘തരീശ’ എന്ന പദം ഒരു ഓർത്തഡോക്സ് പ്രയോഗമായിരുന്നുവെന്ന് ഓർക്കണം, അതായത് യാക്കോബായ അഥവാ പാശ്ചാത്യ സുറിയാനി സമൂഹം.

1301-ൽ കൊടുങ്ങല്ലൂരിൽ വെച്ച് തയാറാക്കിയതും ഇപ്പോൾ വത്തിക്കാനിൽ

സംരക്ഷിച്ചുപോരുന്നതുമായ ഒരു സുറിയാനി രേഖയിൽ പതിനാലാം ശതകത്തിലെ മാർ യൂഹാനോനെക്കുറിച്ചുള്ള പരാമർശമാണ് കുറെക്കൂടി വ്യക്തതയുള്ള ചരിത്ര സംഭവം. "തോമാ ശ്ലീഹായുടെ സിംഹാസനത്തിൽ ഇന്ത്യ മുഴുവന്റെയും മെത്രാപ്പോലീത്താ" എന്ന് ഈ മാർ യൂഹാനോൻ പറയപ്പെട്ടിരുന്നു. പാശ്ചാത്യ രേഖകളിൽ ഇന്ത്യയുടെ മെത്രാൻ മെത്രാപ്പോലീത്തായെന്നും കാതോലിക്കായെന്നും അപൂർവമായെങ്കിലും പാത്രിയർക്കീസെന്നും തിരിച്ചും മറിച്ചും പറയപ്പെട്ടിരുന്നു. ഏതാണ്ട് ഈ കാലം മുതല്ക്ക് നിലനിന്നിരുന്ന അവകാശവാദങ്ങൾ മൂന്ന് കക്ഷികൾ തമ്മിലായിരുന്നു:

(എ) ബാഗ്ദാദിലെ 'നെസ്തോറിയൻ' പാത്രിയർക്കീസ്, (ബി) ബാഗ്ദാദിലെ യൂണിയേറ്റ് കൽദായ പാത്രിയർക്കീസ് (സി) പോർട്ടുഗീസുകാരും ഇതര റോമൻ സഭാ അധികാരികളും. അങ്ങനെയാണ് യാക്കോബായ സമൂഹം അഥവാ പാശ്ചാത്യ സുറിയാനി സമൂഹം സിറിയയുടെയും പേർഷ്യയുടെയും ആഭ്യന്തര കലഹങ്ങളിൽ കുടുങ്ങി ഏതാണ്ട് ദുർബലമായിപ്പോയത്; ഇന്ത്യയുടെ ആത്മീയ ആവശ്യങ്ങൾക്കു ചെവികൊടുക്കുവാൻ അല്ലെങ്കിൽ ശ്രദ്ധ പതിപ്പിക്കുവാൻ അവർക്കാർക്കും സമയമോ അവസരമോ ഇല്ലാതെപോയി.

ഈ സമീപകാലത്തു മാത്രമാണ് തോമാ ശ്ലീഹായുടെ സഭ സാവകാശം സ്വയംശീർഷകത്വം നേടിയത്. മാർതോമായുടെ ക്രൈസ്തവ സമൂഹത്തിലെ റോമൻ കത്തോലിക്കാ വിഭാഗവും വൈദേശികാധിപത്യത്തിൽ നിന്ന് വിടുതൽ നേടുവാനുള്ള ഉദ്യമങ്ങൾ ആരംഭിച്ചു കഴിഞ്ഞുവെങ്കിലും ലക്ഷ്യപ്രാപ്തിയിൽ എത്തിച്ചേരുവാൻ ഏറെ സമയം എടുക്കുമെന്ന കാര്യത്തിൽ സംശയം വേണ്ട; കാരണം അവർ പരിശീലിപ്പിക്കപ്പെട്ടിരിക്കുന്നത് പൂർണമായും പാശ്ചാത്യ വേദശാസ്ത്രത്തിലും ആദ്ധ്യാത്മികതയിലും പാരമ്പര്യത്തിലും അടിസ്ഥാനമിട്ടുകൊണ്ടാണ്. സുറിയാനി ഓർത്തഡോക്സ് സമൂഹത്തിനാകട്ടെ, തനതായ ഇന്ത്യൻ തദ്ദേശീയ ക്രൈസ്തവസമൂഹമായി രൂപപ്പെട്ടുവരുവാൻ പ്രായേണ എളുപ്പമാണ്; കാരണം, പൗരസ്ത്യ പാരമ്പര്യം ഇന്ത്യയുടെ ആത്മാവിനോടും ആദ്ധ്യാത്മികതയോടും ഏറെ അടുപ്പം വച്ചുപുലർത്തുന്നുണ്ട്.

ഒരുപക്ഷേ, ലേശം വിചിത്രചിന്താഗതിയെന്നു തോന്നിയേക്കാം, എങ്കിലും തികച്ചും സംഭവ്യമായേക്കാവുന്ന ഒരു കാര്യമാണ് തോമാശ്ലീഹാ നട്ടുനനച്ച ഇന്ത്യയിലെ ക്രിസ്തുമതം യഥാർത്ഥമായി പുഷ്പിച്ച് പരിലസിക്കുന്നത് 21-ാം ശതകത്തിൽ ആയിരിക്കാം എന്നത്. തക്കതായ വിധം വളമിട്ട് 1970-2000 കാലത്ത് പരിപോഷിപ്പിക്കുന്നതായാൽ സുറിയാനി ഓർത്തഡോക്സ് സഭയെക്കൊണ്ട് ഇന്ത്യയിലെ ഇതര ക്രൈസ്തവ സമൂഹങ്ങൾക്ക് നേതൃത്വം കൊടുക്കുവാനും വരുംശതകത്തിൽ ശക്തമായ, ഊർജ്ജസ്വലമായ ഒരു ഇന്ത്യൻ ക്രൈസ്തവികതയ്ക്ക് രൂപവും ഭാവവും കൊടുക്കുവാനും സാധിക്കും.

ആ വിധത്തിൽ ഒരു പരിപോഷണത്തിന് താഴെപ്പറയുന്ന ഘടകങ്ങൾ അഭികാമ്യമായിരിക്കുമെന്ന് കരുതട്ടെ.

(എ) സഭയിൽ നിലനിൽക്കുന്ന അർത്ഥരഹിതമായ വാദപ്രതിവാദങ്ങൾക്കും അധികാര വടംവലികൾക്കും സ്ഥാനമാനങ്ങളോടുള്ള അഭിവാഞ്ചകൾക്കും നമ്മുടെ ഊർജ്ജം വിനിയോഗിക്കുന്നതിൽ നിന്ന് പിൻതിരിയുക.

(ബി) അച്ചടക്കമുള്ള, സമർപ്പണബോധമുള്ള ഒരു വലിയ സംഘം വൈദികരെ വാർത്തെടുക്കുവാൻ പരമാവധി ശ്രദ്ധ പതിപ്പിക്കുക.

(സി) ആദ്ധ്യാത്മികതയുടെ തനതുഭാവം തിരിച്ചറിഞ്ഞുകൊണ്ട് 'ബസേലിയൻ സന്യാസത്വം' മാതൃകയാക്കി ഒരു സന്യാസപ്രസ്ഥാനം രൂപീകരിക്കുക.

(ഡി) ആഴത്തിലുള്ള അറിവ് നേടുവാനും ക്രിസ്തുവിൽ സമർപ്പിതരാകുവാനും തക്കവണ്ണം ആവശ്യത്തിന് പദ്ധതികൾക്ക് രൂപകല്പന കൊടുത്തുകൊണ്ട് ചെറുപ്പക്കാരും വിദ്യാർത്ഥികളും ഉൾപ്പെടെയുള്ള ഒരു സ്ത്രീപുരുഷ അയ്മേനി സമൂഹത്തെ വളർത്തിയെടുക്കുക.

ഈ അടുത്ത കാലത്തു മാത്രമാണ് ഒരു യഥാർത്ഥ എപ്പിസ്കോപ്പൽ സുന്നഹദോസിന് ഉപയുക്തമാകത്തക്കവണ്ണം ഒരു മെത്രാൻസംഘം നമുക്ക് ലഭിച്ചിരിക്കുന്നത്. പരിശുദ്ധാത്മ വ്യാപാരം ക്രിസ്തുവിന്റെ സഭയിൽ സജീവമാകുവാൻ തക്ക പരിചയവും അറിവും ഉള്ള ഒരു എപ്പിസ്കോപ്പൽ സുന്നഹദോസ് ഫലപ്രദമാകുവാൻ ഒരുപക്ഷെ ഏതാനും തലമുറകൾ കൂടി കാത്തിരിക്കേണ്ടി വന്നേക്കാം.

ഇതിനിടയിലും സഭയെ ശരിയായ രീതിയിൽ പരിപാലിച്ചു നയിക്കേണ്ടത് ആവശ്യമാണ്. മനുഷ്യൻ നടുന്നു, മനുഷ്യൻ നനയ്ക്കുന്നു, പക്ഷെ ദൈവം ഫലം പുറപ്പെടുവിക്കുന്നു. തോമാ ശ്ലീഹാ നട്ടു, ഒരുപാടുപേർ നനച്ചു, നാം ക്രിസ്തുവിനോട് വിശ്വസ്തരായിരിക്കുന്നിടത്തോളം നമ്മളെ വർദ്ധിപ്പിക്കുന്നതിൽ നിന്ന് ഒരിക്കലും ദൈവം പിന്മാറുകയില്ല.

(പ. മാർത്തോമ്മാ ശ്ലീഹായുടെ 19-ാം ചരമ ശതാബ്ദി സുവനീർ, 1972. മലയാള തർജമ: ജോർജ് ജോസഫ് ഇഞ്ചക്കാട്ടിൽ)



**ഫാ. ഡോ. റജി മാത്യു തർജമ ചെയ്ത് ഡോ. ജോസഫ് വർഗീസ് എഡിറ്റ് ചെയ്ത ജർമ്മൻ ഭാഷയിലുള്ള വി. കുർബാനക്രമം ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ കബറിടത്തിൽ സമർപ്പിക്കുന്നു.**



**പത്തനാപുരം മൗണ്ട് താബോർ ദയറായിൽ കബറടങ്ങിയിരിക്കുന്ന പിതാക്കന്മാരുടെ സംയുക്ത ഓർമ്മപ്പെരുന്നാളിനോട് അനുബന്ധിച്ച പെരുന്നാൾ കൊടിയേറ്റ് കൽക്കട്ട ഭദ്രാസന അധിപനും മൗണ്ട് താബോർ ദയറാ അംഗവുമായ ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലിത്ത നിർവഹിച്ചു.**

# സാധ്യത സാധന സിദ്ധി ശീലം സ്വഭാവം ആളത്വം

## ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്

**ആമുഖം**

ഒട്ടേറെ സാധ്യതകളോടെ ദൈവം നമ്മെ സൃഷ്ടിച്ചിരിക്കുന്നു. ദൈവാനുഭവമാണ് ഇവയിൽ ശ്രേഷ്ഠം. ഇതു സാക്ഷാത്ക്കരിക്കാൻ ആവശ്യമായ സാധനകളും പരിശീലനങ്ങളും വിവിധ അനുഷ്ഠാനങ്ങളിലൂടെ സഭ ഒരുക്കിയിട്ടുണ്ട്. നമ്മുടെ സ്വഭാവവും ആളത്വം തന്നെയും ദൈവഹിതാനുസരണം പരുവപ്പെടുത്തിയെടുക്കാൻ, ദൈവാഭിമുഖമായി ഇളംതലമുറ വളർന്നു വരാൻ അവ സഹായിക്കും.

**1. ഭൗതികത്തിലെ ദൈവീകത**

ദൈവം സർവ്വാതീതനാണ്. ഈ വസ്തുപ്രപഞ്ചത്തിൽ ദൈവത്തെ ഒതുക്കാനാവില്ല. അതേസമയം ഈ ശരീരത്തിൽ ദൈവം വസിക്കുന്നു. സർവ്വാതിരിക്തനായ ദൈവത്തെ ഈ ശരീരത്തിൽ ആയിരിക്കവേ തന്നെ നാം അറിയുന്നു. ദൈവത്തിന്റെ മന്ദിരമാണ് ഈ ശരീരം. "നിങ്ങൾ ദൈവത്തിന്റെ മന്ദിരമെന്നും ദൈവത്തിന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നു എന്നും അറിയുന്നില്ലയോ?" (1 കൊരിന്ത്യർ 3:16) എന്ന് പരിശുദ്ധനായ പൗലോസ് ശ്ലീഹാ ചോദിക്കുന്നു. അങ്ങനെ ഈ ശരീരം ദേവാലയമാവുന്നു. അതേപോലെ തന്നെ കല്ലും മണ്ണും കൊണ്ടുണ്ടാക്കിയ ആലയത്തിൽ ദൈവം വസിക്കുന്നു. അതുകൊണ്ട് അതിനേയും ദേവാലയം എന്നു വിളിക്കുന്നു. മൂറോനഭിഷേകം രണ്ടു സന്ദർഭങ്ങളിലേ ഉള്ളു. ഒന്ന് സ്നാനത്തിനും, രണ്ടു ദേവാലയ കൂദാശയ്ക്കും. സ്നാനാർത്ഥി ദൈവമന്ദിരമായി, ദൈവാലയമായി അഭിഷിക്തനാവുന്നു. പള്ളിയും ദൈവാലയമായി അഭിഷേകം ചെയ്യപ്പെടുന്നു. സ്വർഗ്ഗത്തിലും സ്വർഗ്ഗാധിസ്വർഗ്ഗത്തിലും അടങ്ങാത്തവൻ കൈപ്പണിയായ ആലയത്തിൽ അടങ്ങിയിരിക്കുന്നു (2 രാജാക്കന്മാർ 8:27 = അപ്പോ. 7:47–50). മണ്ണുകൊണ്ടു മനഞ്ഞുണ്ടാക്കിയ ദൈവത്തിന്റെ കൈപ്പണിയായ മനുഷ്യനിലും ദൈവം വസിക്കുന്നു. ഇതിന്റെ പുനർജ്ജനിയാവുന്നു (വീണ്ടും ജനനം) സ്നാനം. ഭൗതികത്തിൽ തെളിയുന്ന ദൈവീകത എന്ന് ഈ പ്രതിഭാസത്തെ വിളിക്കാം.

**2. തലച്ചോറിൽ ദൈവത്തിന്റെ കോണ്**

സർവ്വാതീതനായ ദൈവത്തെ ഈ ശരീരത്തിൽ നിലനിന്നുകൊണ്ട് നാം എങ്ങനെ തിരിച്ചറിയും; അതിനെന്തെങ്കിലും സംവിധാനം മനുഷ്യസൃഷ്ടിയിൽത്തന്നെ, ഈ ഭൗതിക ശരീരത്തിൽത്തന്നെ, ജന്മനാതന്നെ നൽകിയിട്ടുണ്ടോ? അറിവ് തിരിച്ചറിവായിത്തീരുന്ന പ്രക്രിയയുടെ കേന്ദ്രം തലച്ചോറാണെന്ന് പറയാം. തലച്ചോറിലെ കോശങ്ങളും (neurons) വിരൽത്തുമ്പിലെ ജീവകോശങ്ങളും (cells) തമ്മിലുള്ള പാരസ്പര്യവും പൂരണവും പരിഗണിക്കുമ്പോൾ ഒന്നിനെ മറ്റൊന്നിൽനിന്ന് അടർത്തിയെടുത്തു ചിന്തിക്കാനാവുന്നില്ല. എങ്കിലും ശരീരഘടനയുടെ വിശകലനം ഒഴിവാക്കാനാവുന്നില്ലല്ലോ. മനുഷ്യന്റെ തലച്ചോറിൽ 78 ബില്യൻ ന്യൂറോണുകളുണ്ട് (കോശങ്ങൾ). അവയിൽ ദൈവബോധത്തിന് ഉത്തരവാദിയായ കോശങ്ങൾ (neurons) മനുഷ്യന്റെ തലച്ചോറിലുണ്ടോ? ഇല്ലെങ്കിൽ പിന്നെ മനുഷ്യോൽപ്പത്തിയിൽ തന്നെ കാണുന്ന ദൈവാഭിമുഖ്യവും ദൈവദാഹവും എങ്ങനെ വിശദീകരിക്കാനാവും? ഭൗതികതയും ലോകായതികതയും (materialism & worldliness) മുറ്റിനിൽക്കുന്ന ഇക്കാലത്തും മനുഷ്യനിൽക്കാണുന്ന ദൈവോന്മുഖതയുടെ അടിസ്ഥാനം എന്താണ്? കാലിഫോർണിയ യൂണിവേഴ്സിറ്റിയിലെ മനഃശാസ്ത്ര വിഭാഗം (Department of Behavioural Science) ഈ ചോദ്യത്തിനുത്തരം കണ്ടെത്താൻ ശ്രമിച്ചു. പരീക്ഷണശാലയിൽ തലച്ചോറിന്റെ പ്രവർത്തനം വിശദമായി അവർ പഠിച്ചു. അവരുടെ അന്വേഷണം ഒരു കണ്ടെത്തലിൽ എത്തിനിന്നു. ദൈവാനുഭവത്തിന് ഉത്തരവാദിയായി ഒരു കൂട്ടം കോശങ്ങൾ മനുഷ്യന്റെ തലച്ചോറിലുണ്ട്. അവർ ആ ഭാഗത്തിന് God's pole എന്നു പേരു വിളിച്ചു. മനുഷ്യന്റെ ജനിതകഘടനയിൽത്തന്നെ ദൈവാവബോധത്തിന് ഒരിടമുണ്ട് എന്നതാണ് സത്യം.

**3. വാക്കത്തി മൂർച്ച വരുത്തൂ**

എല്ലാവരിലും ദൈവാനുഭവത്തിന് സാധ്യതയുണ്ടെങ്കിൽ ദൈവബോധമില്ലായ്മയും, ദൈവനിരാസവും ഒക്കെ എന്തുകൊണ്ടുണ്ടാകുന്നു? വാക്കത്തി ഉപയോഗിക്കാതെയും മൂർച്ചവരുത്താതെയുമിരുന്നാൽ തുരുമ്പെടുത്തു ഉപയോഗശൂന്യമായിപ്പോകും. പഠിക്കുന്നതിനാവശ്യമായ ബുദ്ധിശക്തി കുട്ടിക്കുണ്ട്. പരിശ്രമമില്ലെങ്കിലോ? മഠയനായിപ്പോകും. സാധ്യതകൾ സിദ്ധമാവുന്ന (സിദ്ധിയാവുന്ന) തും സാധനകൾ കൊണ്ടാകുന്നു. കുട്ടികളുടെ ആളത്വ വികസനം സമഗ്രവും സമ്പൂർണ്ണവുമാവണം. ഇക്കാര്യത്തിൽ മാതാപിതാക്കളുടേയും അധ്യാപകരുടേയും ആചാര്യരുടേയും പങ്ക് വലുതാണ്. ഏറിയപങ്കും മാതാപിതാക്കൾ കുട്ടികളുടെ ശാരീരികവും ബുദ്ധിപരവുമായ വികാസത്തിൽ ശ്രദ്ധയൂന്നുന്നു. കുട്ടികളുടെ വയറും തലച്ചോറുമേ അവർ കാണുന്നുള്ളു. കുട്ടികളിലെ ആത്മാവിനെ അവർ കാണുന്നില്ല, പരിഗണിക്കുന്നില്ല. ഇക്കാരണത്താൽ അവരുടെ വ്യക്തിത്വവികാസം പൂർണ്ണതയിലെത്തുന്നില്ല. ശാരീരിക വൈകല്യം, ബുദ്ധിവൈകല്യം എന്നപോലെ തന്നെ ആദ്ധ്യാത്മിക വൈകല്യവുമുണ്ട് എന്ന് തിരിച്ചറിയണം. ആദ്ധ്യാത്മിക വൈകല്യം ഗൗരവമായി കാണേണ്ട വികലത തന്നെയാണ്. ഭക്ഷണവും, പഠനവും കുട്ടികളുടെ മൗലികാവകാശമാണ്. ഇതുപോലെ തന്നെ ആദ്ധ്യാത്മികമായി വളരാനുള്ള സാഹചര്യവും അവരുടെ മൗലികാവകാശമായിക്കാണണം. അതവർക്കു നൽകാനുള്ള ചുറ്റുവട്ടമൊരുക്കാൻ മാതാപിതാക്കൾക്കും സഭയ്ക്കും ബാധ്യതയുണ്ട്.

**4. ശീലവും പരിശീലനവും**

ഈയിടെ ഒരു ആദ്ധ്യാത്മിക സംഗമത്തെക്കുറിച്ചു കേട്ടു. അതിൽ പങ്കെടുത്ത ആളിൽ നിന്ന് നേരിട്ടു കേട്ടത് സന്തോഷവും കൗതുകവും ഉണർത്തുന്നതായിരുന്നു. ശീലം എന്നാണ് സംഗമത്തിന് നൽകിയിരിക്കുന്ന പേര്. ആവർത്തിച്ച് ചിന്തിക്കുന്നതും പറയുന്നതും പ്രവർത്തിക്കുന്നതും ശീലം. ശീലം ആവർത്തിച്ചാൽ സ്വഭാവം; സ്വഭാവമുറയ്ക്കുന്നത് ആളത്വം. പരിശീലനം എന്നാൽ പ്രകർഷേണയുള്ള ശീലനം. നല്ല ശീലങ്ങൾ ഉറയ്ക്കാനുള്ള ഉപായമാണ് പരിശീലനം. നിഷ്ഠയോടെ ചെയ്യുന്ന എല്ലാ പരിശീലനത്തേയും അനുഷ്ഠാനം എന്നു വിളിക്കാം. പുലർച്ചെ എഴുന്നേറ്റു ദേഹശുദ്ധി വരുത്തുന്നതും പ്രാർത്ഥിക്കുന്നതും തുടങ്ങി എല്ലാം അനുഷ്ഠാനമാവുന്നു. ദുശ്ശീലങ്ങൾ ഉറച്ചുപോയാൽ മാറ്റിയെടുക്കുക ദുഷ്ക്കരം. എങ്കിലും മാറ്റിയെടുക്കണമല്ലൊ; എന്തു ചെയ്യും? ഒരു നല്ല ശീലം 20 ദിവസം ആവർത്തിക്കൂ. ദുശ്ശീലം ഒഴിഞ്ഞു പൊയ്ക്കൊള്ളും. ഇത്രയും ദിവസം കൊണ്ട് അവ നമ്മുടെ നാഡീവ്യൂഹത്തിലൂടെ (nervous system) വേരുറയ്ക്കുന്നതിനുള്ള വഴി കണ്ടെത്തും. പൗരസ്ത്യ ആദ്ധ്യാത്മിക പാരമ്പര്യത്തിൽ 40 പ്രാവശ്യവും നാല്പതു ദിവസവും പ്രധാനമാണല്ലൊ. അവ 20–ന്റെ ഗുണിതമാവുന്നു. ആദ്ധ്യാത്മികാനുഷ്ഠാനത്തിലുറയ്ക്കുമ്പോൾ ആന്തരം ശുദ്ധവും ശക്തവുമായിത്തീരുന്നു. ബാഹ്യലോകത്തെ വിജയത്തിന്റെ തുടക്കം അന്തരാത്മാവിന്റെ വിജയത്തിലാവുന്നു എന്നും ഓർക്കാം.

**ഉപസംഹാരം**

ദൈവബോധം ഉണർത്താൻ കഴിയുന്ന തലച്ചോറിലെ ന്യൂറോണുകളും ദൈവാനുഭവം ഉറപ്പിക്കാൻ കെല്പുള്ള നെർവുകളും; ഇവ രണ്ടും കൂടിയുണ്ടാക്കുന്ന ആളത്വത്തിന്റെ സമഗ്രതയും പൂർണ്ണതയും; ശരീരശാസ്ത്രവും ആദ്ധ്യാത്മിക ശാസ്ത്രവും ചേർന്നുണ്ടാക്കുന്ന അനന്ത സാധ്യതകളും തിരിച്ചറിയാനും അനുഭവിച്ചറിയാനും പ്രാപ്തിയുള്ള ആദ്ധ്യാത്മികാനുഷ്ഠാനത്തിലുറച്ച പുതുതലമുറയെ വാർത്തെടുക്കാൻ നമുക്ക് പ്രതിജ്ഞാബദ്ധരാവാം.





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം

# ആദർശ പുരുഷന്റെ അദ്ഭുത ജനനം

## യോഹന്നാൻ മാംദാനയുടെ ജനനത്തിന്റെ ഞായർ

**(വി. ലൂക്കോസ് 1:57–80)**

**ഫാ. വിനോദ് ജോർജ്**

**(മാനേജർ, വെട്ടിക്കൽ ദയറാ)**



ക്രിസ്തുവിന്റെ മുന്നോടി എന്ന പേരിൽ അറിയപ്പെടുന്ന യോഹന്നാൻ സ്നാപകന്റെ ജന്മദിനമാണിന്ന്. വി. ലൂക്കോസ് 1:57 മുതലുള്ള ഭാഗങ്ങളിലാണ് ജനനവാർത്തയും അനുബന്ധ സംഭവങ്ങളും നാം വായിക്കുന്നത്. യേശുവിന്റെ ജനനത്തിന് ആറു മാസം മുമ്പായിരുന്നു യോഹന്നാന്റെ ജനനം. യോഹന്നാൻ എന്ന വാക്കിന്റെ അർത്ഥം 'യഹോവ കരുണയുള്ളവൻ' എന്നത്രേ.

**പ്രാർത്ഥനയുടെയും കണ്ണുനീരിന്റെയും ഫലം**

പ്രാർത്ഥനയുടെ ദമ്പതികളായിരുന്നു സഖറിയാവും ഏലിസബേത്തും. ദൈവസന്നിധിയിൽ നീതിയോടും ഭക്തിയോടും ജീവിച്ച് ദൈവാരാധന മുടങ്ങാതെ നടത്തിയവരായിരുന്നു ഇരുവരും (വി. ലൂക്കോസ് 1:6).

കുഞ്ഞുങ്ങൾ ദൈവത്തിന്റെ ദാനമാണ്. ദൈവകാരുണ്യം കണ്ടറിയുന്ന നിമിഷമാണ് ഒരു കുഞ്ഞിന്റെ ജനനം. നിരന്തരമായി കണ്ണുനീരോടെ പ്രാർത്ഥിച്ച്, നീണ്ട കാത്തിരിപ്പിനുശേഷമാണ് യോഹന്നാന്റെ ജനനം സംഭവിക്കുന്നത്. പ്രതീക്ഷകൾ അസ്തമിച്ച സമയത്ത് പുത്തൻ പ്രതീക്ഷകൾ നാമ്പിടുന്നതാണ് ഇവിടുത്തെ പ്രത്യേകത. പ്രാർത്ഥനയുള്ള കുടുംബത്തിൽ ജനിക്കുന്ന കുട്ടികൾക്ക് സമൂഹത്തിന്റെ പുനരുദ്ധാരണത്തിനു വഴിതെളിക്കാൻ സാധിക്കും. 'അവൻ യിസ്രായേൽ മക്കളിൽ പലരെയും അവരുടെ ദൈവമായ കർത്താവിങ്കലേക്കു തിരിച്ചു വരുത്തും' (വി. ലൂക്കോസ് 1:16). പാപികളും പിന്മാറ്റക്കാരുമായി കഴിഞ്ഞ ഒരു ജനതയെ പാപമോചനത്തിലൂടെ രക്ഷാപരിജ്ഞാനത്തിലേക്ക് വഴിനടത്തുവാൻ കർത്താവിനു മുന്നോടിയായി വന്നതായിരുന്നു യോഹന്നാൻ.

**ആദർശപുരുഷന്റെ ജനനം**

ആദർശം എന്ന മലയാളവാക്കിന് ideal എന്ന ഇംഗ്ലീഷ് വാക്കാണുള്ളത്. വ്യക്തികൾ, അവരുടെ ചിന്തകളുടെയും പഠനങ്ങളുടെയും വെളിച്ചത്തിൽ ഉയർത്തിപ്പിടിക്കുന്ന ചില ജീവിതശൈലികളെയും മൂല്യങ്ങളെയുംകുറിച്ചാണ് ആദർശം എന്ന വാക്കുകൊണ്ട് ഉദ്ദേശിക്കുന്നത്. വിനയം, താഴ്മ, എളിമ, ലാളിത്യം തുടങ്ങിയവയെല്ലാം അതിൽ ഉൾപ്പെടും.

യോഹന്നാൻ തികഞ്ഞ ഒരു ആദർശവാദി (idealist) ആയിരുന്നു. യോഹന്നാന്റെ ആദർശാധിഷ്ഠിത ജീവിതശൈലി അറിയുവാൻ വി. യോഹന്നാൻ 3:30 വായിച്ചാൽ കഴിയും. 'അവൻ വളരേണം, ഞാനോ കുറയണം.' യേശുവിന്റെ അടുക്കൽ ധാരാളംപേർ സ്നാനം ഏൽക്കുവാൻ പോകുന്നുവെന്നറിഞ്ഞ യോഹന്നാൻ, തന്റെ സന്തോഷം പൂർത്തിയായിരിക്കുന്നു എന്നു വെളിപ്പെടുത്തിക്കൊണ്ടാണ് 'ഞാനോ കുറയണം, അവനോ വളരേണം' എന്നു വിളിച്ചുപറയുന്നത്. ഈ ആദർശാധിഷ്ഠിത ജീവിതശൈലി യോഹന്നാന് ലഭിച്ചത്, തന്റെ മാതാപിതാക്കളിൽ നിന്നാണ്.

ഇതിനു മൂന്നു മാനങ്ങൾ ഉണ്ട്.

**(a) Preference (മുൻഗണന)**

ഒരുപോലെ അവസരം ഉണ്ടാകുമ്പോൾ ഒരാൾ സ്വയം മാറിനിന്ന് മറ്റെ വ്യക്തിയെ മുമ്പിൽ പോകാൻ അനുവദിക്കുക. ഉൽപ്പത്തി 13–ാം അദ്ധ്യായത്തിൽ അബ്രഹാമും ലോത്തും തമ്മിൽ വേർപിരിയുന്നത് ശ്രദ്ധിക്കുക. ഇരുവരുടെയും ഇടയന്മാർ തമ്മിൽ പിണക്കമുണ്ടായി. അപ്പോൾ തമ്മിൽ വേർപിരിയുവാൻ തീരുമാനിച്ചു. അബ്രഹാം അവിടെ അനുവർത്തിക്കുന്ന Solution ആദർശജീവിതത്തിലെ മുൻഗണന നിലനിർത്തിയാണ്. ഉൽപ്പത്തി 13:9 'നീ ഇടത്തോട്ടെങ്കിൽ ഞാൻ വലത്തോട്ട് പൊയ്ക്കോളാം; നീ വലത്തോട്ടെങ്കിൽ ഞാൻ ഇടത്തോട്ടു പൊയ്ക്കോളാം.'



അബ്രഹാം തികഞ്ഞ ആദർശപുരുഷൻ ആയിരുന്നു. ലോത്തിനു ഇഷ്ടമുള്ള സ്ഥലം ആദ്യം തെരഞ്ഞെടുക്കാം. ഫലഭൂയിഷ്ഠമായ സ്ഥലം ലോത്തിനു തെരഞ്ഞെടുക്കുവാനുള്ള മുൻഗണന നൽകി മൊട്ടക്കുന്ന് അബ്രഹാം തെരഞ്ഞെടുത്തു.

യോഹന്നാൻ തന്റെ പിന്നാലെ വന്നവനും താൻ സാക്ഷീകരിച്ചിട്ടുള്ളവനുമായ യേശുവിന്റെ അടുക്കലേക്ക് സ്നാനം ഏൽക്കുവാൻ ധാരാളംപേർ പോകുന്നത് അറിഞ്ഞപ്പോൾ, Preference യേശുവിന് നൽകി യോഹന്നാൻ യഥാർത്ഥ ആദർശവാദിയാണെന്ന് വെളിവാക്കുന്നു.

**(b) Encouraging (പ്രോത്സാഹനം)**

മറ്റുള്ളവരിൽ നന്മ കണ്ടാൽ അതിനെ പ്രോത്സാഹിപ്പിക്കുക. നമുക്ക് ഇല്ലാത്ത കഴിവ് മറ്റുള്ളവരിൽ കണ്ടാൽ അതിൽ സന്തോഷിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നത് ആദർശത്തിന്റെ നല്ല വശങ്ങളാണ്.

അമ്മയുടെ ജീവിതശൈലി മാതൃകയാക്കിയ യോഹന്നാൻ തികഞ്ഞ ആദർശത്തോടെ, തന്റെ പിന്നാലെ വന്ന യേശുവിനെ പ്രോത്സാഹിപ്പിക്കുകയും അവനെ ബഹുമാനിച്ച് അംഗീകരിക്കുകയും ചെയ്യുന്നു. വി. യോഹന്നാൻ 1:27 'അവന്റെ ചെരുപ്പിന്റെ വാറ് അഴിക്കാൻ ഞാൻ യോഗ്യനല്ല.' എളിമയും താഴ്മയും ജീവിതത്തിന്റെ പ്രമാണങ്ങളായിരുന്നു. ജനനം മുതൽ നാസീർ വ്രതക്കാരനായിരുന്നു. പ്രത്യക്ഷത വരെ മരുഭൂമിയിലായിരുന്നു വാസം. ഒട്ടകരോമം കൊണ്ടുള്ള വസ്ത്രവും അരയിൽ തോൽവാറും ധരിച്ചു. വെട്ടുക്കിളിയും കാട്ടുതേനുമായിരുന്നു ഭക്ഷണം.

**(c) Be happy with those who are happy (സന്തോഷിക്കുന്നവരോടുകൂടെ സന്തോഷിക്കുക)**

ആദർശവാദി എന്ന പേര് ലഭിക്കുന്നവർക്കുണ്ടാകേണ്ട പ്രത്യേക ഗുണമാണിത്. ക്രിസ്തീയ ജീവിതത്തിലെ അടിസ്ഥാന പ്രമാണങ്ങൾ വിശദീകരിക്കുന്ന പ. പൗലോസ് ശ്ലീഹാ, റോമർ 12:15–ൽ പറയുന്നു: 'സന്തോഷിക്കുന്നവരോടുകൂടെ സന്തോഷിക്കുകയും കരയുന്നവരോടുകൂടെ കരയുകയും ചെയ്‌വീൻ.'

യോഹന്നാന്റെ ജീവിതനിലപാടും ഇതുതന്നെയായിരുന്നു. യോഹന്നാന്റെ ജനനസമയത്ത് കണ്ടെത്തുന്ന നല്ല മാതൃകയും ആണിത്. വി. ലൂക്കോസ് 1:58 'കർത്താവ് അവർക്ക് വലിയ കരുണ കാണിച്ചു എന്നു അയൽക്കാരും ചാർച്ചക്കാരും കേട്ടിട്ടു അവളോടുകൂടെ സന്തോഷിച്ചു.' മറ്റുള്ളവരുടെ സന്തോഷം, എവിടെ കണ്ടാലും അതിൽ പങ്കുകൊള്ളാനും പ്രോത്സാഹിപ്പിക്കുവാനും സമൂഹവും വ്യക്തികളും തയ്യാറാകണം.

**സഖറിയാവിന്റെ ദൈവസ്തുതി**

ദൈവഭക്തിയിലും യഥാർത്ഥ ആത്മീയതയിലും ജീവിക്കുന്നവർക്കുണ്ടാകുന്ന ദൈവദർശനങ്ങളും വെളിപാടുകളും മറ്റ് ആത്മീയ അനുഭവങ്ങളും മറ്റാരോടും വിശദീകരിച്ച് മനസ്സിലാക്കി കൊടുക്കുവാൻ സാധിക്കില്ല. തനിക്കു മാത്രമേ അത് മനസ്സിലാകുകയുള്ളു. സ്വയം ഹൃദയത്തിൽ സംഗ്രഹിക്കുവാൻ മാത്രമേ കഴിയുകയുള്ളു. സ്വയബോധ്യം ദൈവത്തോടുള്ള ബന്ധത്തിനു ശക്തി കൂട്ടും.

സഖറിയാവിനു ഗബ്രിയേൽ മാലാഖ നൽകിയ ദൈവദർശനത്തിന്റെ യഥാർത്ഥ ആത്മീയ തീവ്രത മറ്റുള്ളവരോട് വിശദീകരിക്കുവാൻ സഖറിയാ തയ്യാറായില്ല. താൻ മൗനിയായിരുന്ന കാലഘട്ടത്തിൽ സഖറിയ ദൈവത്തെ സ്തുതിച്ച് സ്തോത്രം ചെയ്ത് ഹൃദയത്തിൽ എല്ലാം സംഗ്രഹിച്ചു കഴിയുകയായിരുന്നു. ഏലിസബേത്തിനോടു മാത്രം, നമുക്ക് പിറക്കാൻ പോകുന്ന കുഞ്ഞിന് 'യോഹന്നാൻ' എന്നു പേരിടണം എന്ന് സൂചിപ്പിച്ചിരുന്നു.

അങ്ങനെ യോഹന്നാന്റെ ജനനം വരെ സൂക്ഷിച്ചിരുന്ന തന്റെ സന്തോഷവും അഭിമാനവും, കുഞ്ഞിന്റെ പേരിടൽ കർമ്മം കഴിഞ്ഞ് പുറത്താകുന്നു. വി. ലൂക്കോസ് 1: 64 'ഉടനെ അവന്റെ വായും നാവും തുറന്നു. അവൻ സംസാരിച്ചു ദൈവത്തെ സ്തുതിച്ചു.' തുടർന്ന് പരിശുദ്ധാത്മാവ് നിറഞ്ഞവനായി പ്രവചിച്ചു പറയുന്നതാണ് 1:68-79 വാക്യങ്ങളിൽ നാം കാണുന്നത്.

എല്ലാ അനുഗ്രഹങ്ങൾക്കും പിന്നാലെ ദൈവത്തോടുള്ള ബന്ധവും സ്നേഹവും വർദ്ധിപ്പിക്കുകയും ദൈവത്തെ സ്തുതിക്കുന്നതിന്റെ അളവ് കൂട്ടുകയും വേണം.





**മുളന്തുരുത്തി മാർത്തോമൻ പള്ളിയിൽ ഡിസംബർ 3-ന് നടന്ന വിശുദ്ധ കുർബ്ബാനയ്ക്ക് വെട്ടിക്കൽ സെന്റ് തോമസ് ദയറാ മാനേജർ ഫാ. വിനോദ് ജോർജ് മുഖ്യകാർമ്മികത്വം വഹിച്ചു. ഇടവക വികാരി ഫാ. ജിയോ ജോർജ് മട്ടമ്മേൽ, ഫാ. ഡേവിഡ് തങ്കച്ചൻ എന്നിവർ സഹകാർമ്മികത്വം വഹിച്ചു.**

## വടവുകോട് പള്ളിക്കേസ്: നേരിട്ട് ഹാജർ ആകാൻ നിർദ്ദേശിച്ചു

കൊച്ചി: വടവുകോട് പള്ളിയിൽ വിഘട വിഭാഗം സ്ഥിരംപ്രശ്നങ്ങൾ ഉണ്ടാക്കുന്നതിനാൽ സമർപ്പിച്ച കോടതി അലക്ഷ്യ ഹർജി വാദം കേട്ടു ഹൈക്കോടതി ഉത്തരവ് പറഞ്ഞു. ഡിസംബർ 14-ാം തീയതി 2 മുതൽ 8 വരെ ലിസ്റ്റിൽ ഉള്ള എല്ലാ പ്രതികളും ഹൈകോടതിയിൽ നേരിട്ട് ഹാജരാകാൻ നിർദ്ദേശിച്ചു. രാജ്യത്തെ കോടതി വിധി മറികടക്കുവാൻ ഈ കക്ഷികളെയോ മറ്റു ആരെയും അനുവദിക്കാൻ സാധിക്കില്ലെന്നും, അവകാശികൾക്ക് ആവശ്യമായ സംരക്ഷണം നൽകണമെന്നും കോടതി ഉത്തരവിൽ വ്യക്തമാക്കി.



## രസതന്ത്രത്തിൽ ഡോക്ടറേറ്റ് നേടി

പ്രവീൺ ജോർജ് വടക്കേടത്ത് ഓക്‌ലൻഡ് യൂണിവേഴ്‌സിറ്റിയിൽ നിന്നും രസതന്ത്രത്തിൽ ഡോക്ടറേറ്റ് നേടി. നെടുംകുന്നം ചേലക്കൊമ്പ് വടക്കേടത്ത് തോമസ് ജോർജിന്റെയും ( സണ്ണി) എലിസബത്ത് തോമസിന്റെയും മകനാണ്. അബുദാബി സെൻറ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗമാണ്.



## ഫാ. ഡോ. ബിജേഷ് ഫിലിപ്പ് സോപാന അക്കാദമി അസോസിയേറ്റ് ഡയറക്ടർ

സോപാന അക്കാദമി അസോസിയേറ്റ് ഡയറക്ടറായി ഫാ. ഡോ. ബിജേഷ് ഫിലിപ്പിനെ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ നിയമിച്ചു. നാഗ്പൂർ വൈദിക സെമിനാരി മുൻ പ്രിൻസിപ്പൽ ആണ്. Christian Faith & Global Peace, St. Basil the Great and the Globalised India) ഉൾപ്പെടെ നിരവധി പുസ്തകങ്ങൾ രചിച്ചിട്ടുണ്ട്.



## ഓർമ്മപ്പെരുന്നാളും അവാർഡ് വിതരണവും

ഡൽഹി ഭദ്രാസനാധിപന്മാരായിരുന്ന കാലം ചെയ്ത ഡോ പൗലോസ് മാർ ഗ്രീഗോറിയോസ് . ജോബ് മാർ പീലക്സിനോസ് എന്നീ മെത്രാപ്പോലീത്താമാരുടെ ഓർമ്മയും ഒൻപതാമത് ജോബ് മാർ പീലക്സിനോസ് എൻഡോവ്മെന്റ് ആൻഡ് എഡ്യൂക്കേഷണൽ അവാർഡ് വിതരണവും ഷാർജ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ദേവാലയത്തിൽ നടത്തപ്പെട്ടു. യുഎഇയിലെ ഓർത്തഡോസ് സഭാംഗങ്ങളുടെ മക്കളിൽ പത്താം ക്ലാസിൽ ഏറ്റവും കൂടുതൽ മാർക്ക് ലഭിച്ച അലൈൻ സെന്റ് ഡയനീഷ്യസ് ഓർത്തഡോക്സ് ഇടവക അംഗം ഷാജി മാത്യുവിന്റെ മകൾ കുമാരി കെസിയ മരിയ ഷാജിക്കാണ് അവാർഡ് ലഭിച്ചത്. ഇടവക വികാരി ഫാ. ജോജി കുരിയൻ തോമസ്, സഹ വികാരി ഫാ ജോയ്സൺ തോമസ് എന്നിവർ ചേർന്ന് അവാർഡ് വിതരണം ചെയ്തു.

# A Prophet born to a Priest

## Birth of John the Baptist (Children's day)

Fr. Dr. Joshi Varghese, Bhilai

(Diocesan Education Officer & PRO, Calcutta Diocese)



Holy Qurbana: • I John 3:1-3 • Ephesians6: 1-4; • Colosians 3: 20-21 • St. Luke 1:57-80

'The greatest among who is born of women' is how Jesus Christ describes John the Baptist. St. Luke 1:39-56 narrates the incidents at the birth of John.

**a. A happy neighbourhood**

Luke begins the Gospel by presenting the righteous and blameless couple Zechariah and Elizabeth. While describing about their neighbours and relatives, Luke states that "they rejoiced with her"(Lk 1:58 b). Isn't it common to join others in their happiness? Though it might appear easy to do so, for some it may not be that easy to join in the happiness of others.Some find it easy to cry with others but difficult to laugh with them. They may be able to show an outward appearance of sympathy or sorrow when someone goes through a rough patch. But they won't be able to happily take part in the joy of others success.*"Dost fail hojaaye to dukhhotahai, lekin dost first aajaaye to jyadhadukhhotahai'*meaning 'it hurts when a friend fails, it hurts even more when he tops the class' sums up their attitude.

Elizabeth's neighbours and relatives rejoiced in the birth of the new born, as they shared a bond of community, which was a striking feature of village settlements; every family taking part in the joy and sorrows of the other as if it happened to them. We also moan that such close knit relationship is gradually receding not only from the cities but also from rural communities to an extent. Elizabeth's neighbourhood could rejoice along with her as they lived the Lord's commandment"…you shall love your neighbor as yourself: I am the Lord" (Lev 19:18 b). **When we start truly loving our neighbours we would be able to empathise with them and find their success and failures, joys and sorrows as ours.**

**b. Son helps father find his voice**

Children are referred to as bundles of joy. For Zechariah and Elizabeth, John indeed was a bundle of joy. His birth not only removed the burden of barrenness but also restored the lost voice of his father. As Jesus referred about the people during the time of Noah that they were 'marrying and giving in marriage', the main purpose of a couple often becomes to raise their children to marry them off.The parents want their children to be raised up well, to be given good education, to get a good job, to get into a good marriage and thus get them 'settled' in life. However sometimes it's seen that irrespective of the good plan made by the parents, the children go astray and end up in a mess. Recently we had witnessed a prominent political leader in Kerala had to resign due to his son's misdeeds. In the 1st book of Samuel we read about such children "Now the sons of Eli were scoundrels; they had no regard for the Lord or for the duties of the priests to the people…" (1:12, 13a). Such children make their parents' life harder and the parents even may be forced to withdraw from the social circles; the parents lose their voice. We know what happened to Eli in the end; he lost not only his voice but his life too (1 Sam 4:18).

The Church, by celebrating children's day, invokes the attention of the children as well as of the parents on how a child should be brought up. The Word of God has enough instructions for the Children to follow. "Hear, my child, your father's instruction,and do not reject your mother's teaching;for they are a fair garland for your head,and pendants for your neck" (Proverbs 1:8-9). The first commandment with a promise is to "Honour your father and mother so that your days may be long in the land that the Lord your God is giving you" (Ex 20:12).**The first duty of a child begins at home, to honour and obey their parents.** Then God will surely use the children to (give back) be the voice of their parents and fulfill the dreams in the years to come.

**c. Allow the children to chase their dreams**

Zechariah led the life of a traditional priest. He did all what was asked to be done by the Word of God and was a model priest. As per the Biblical tradition it was expected that his son also would follow his footsteps and become a priest. A son succeeding the father in his profession is expected and well appreciated. It was quiet likely that John would have become a priest and serve in the Temple. But God had other plans; he was to become a prophet and not a priest. (Though in the early history of Israel we see a blending of the roles of Prophet and Priest, both evolved to be distinctive and distinguishable) .In the Bible we find two types of prophetic roles: one who predicts the future and the other one who shows the right path to the people and warns them if they go astray. The role of John the Baptist was more of the latter type. His role was to prepare the way of the Lord. He spoke the bitter truth to people so that they repent and mend their ways.

In their eagerness to get a good future for their children, the parents make plans for the children. But why do these plans fail? It's seen that parents want their unfulfilled dreams to be fulfilled through their children. They neither consult God nor heed to the aspirations of their children. Zechariah didn't force John to follow his footsteps. He knew that being a prophet was a challenging one compared to a priest of Jerusalem Temple. Uncertainty and danger always loomed over the life of a prophet. **Yet Zechariah allowed John to follow his dream.** He knew that God wanted his son to be different and John was rightly following the dream God had for him.

**Conclusion**

The passage inspires us to treat others with empathic love and thus to create caring communities and neighbourhoods. The children are expected to love and obey their parents while the parents are to encourage and empower them to follow their dreams that conform to the will of God.

❑

# ശതോത്തര രജത ജൂബിലി നിറവിൽ മാർ ഏലിയാ കത്തീഡ്രൽ

## ജൂബിലി പരിപാടികൾ 6-ന് പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യും

കോട്ടയം: ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാധ്യക്ഷനും മലങ്കര മെത്രാപ്പോലീത്തായുമായ പരിശുദ്ധ കാതോലിക്കാ ബാവായുടെ ഔദ്യോഗിക കത്തീഡ്രലായ മാർ ഏലിയാ കത്തീഡ്രലിൽ 6-ന് 125-ാം വർഷത്തിലേക്ക്. രാവിലെ 8-ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ കുർബാന അർപ്പിക്കും.

കോവിഡ് നിയന്ത്രണങ്ങൾ ഉള്ളതിനാൽ ആഘോഷ പരിപാടികൾ മാറ്റി വച്ചിരിക്കുകയാണ്. എന്നാൽ ഒരു വർഷം നീണ്ടു നിൽക്കുന്ന പരിപാടികൾ നടത്തുന്നതിനാണ് തീരുമാനമെന്ന് വികാരി ഫാ. തോമസ് ജോർജ്, ട്രസ്റ്റിമാരായ കുരുവിള ജേക്കബ്, മാത്യു സി. മേലേൽ, സെക്രട്ടറി എം. ജോസഫ് മാത്യു എന്നിവർ അറിയിച്ചു

രജത ജൂബിലി പരിപാടികളുടെ ഉദ്ഘാടനം കുർബാനാനന്തരം കാതോലിക്കാ ബാവാ നിർവഹിക്കും. വികാരിയായിരുന്ന അന്തരിച്ച ഫാ. കെ. എം. ഐസക്കിന്റെ സ്മരണാഞ്ജലിയായി വെല്ലൂർ മെഡിക്കൽ കോളജിനോടനുബന്ധിച്ചുള്ള സഭയുടെ സ്നേഹ ഭവനിൽ ഇടവകയുടെ പേരിൽ മുറി നിർമ്മിക്കും.

ഏലിയാ പ്രവാചകന്റെ നാമത്തിൽ സഭയിൽ പണികഴിച്ച ആദ്യ ദേവാലയമാണ്. മലങ്കര മെത്രാപ്പോലീത്ത പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് രണ്ടാമൻ പരിശുദ്ധ പരുമല തിരുമേനിയുടെ സാന്നിധ്യത്തിൽ 1896 ഡിസംബർ ആറിന് കൂദാശ ചെയ്ത ചാപ്പലാണ് പിന്നീട് പൗരസ്ത്യ കാതോലിക്കായുടെ കത്തീഡ്രലായി മാറിയത്. ജറുസലം യാത്രാവേളയിൽ കപ്പൽ അപകടം ഉണ്ടാകാതെ അത്ഭുതകരമായി രക്ഷപ്പെട്ടതിന് മാർ ഏലിയ ദീർഘദർശിയുടെ മാധ്യസ്ഥം ഉണ്ടായിരുന്നു എന്ന് പരുമല തിരുമേനി വിശ്വസിച്ചിരുന്നതുകൊണ്ട് അദ്ദേഹം തന്നെ മാർ ഏലിയാ ചാപ്പൽ എന്ന പേര് നൽകുകയായിരുന്നു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ ഈ ഇടവകാംഗമായിരുന്നു. 1937-ൽ ഇടവകയായി. 1966-ലെ കാതോലിക്കാ ദിനത്തിൽ മദ്ബഹായുടെ കൂദാശയ്ക്കു ശേഷം ചാപ്പലിനെ കത്തീഡ്രലിൽ ആയി പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവാ പ്രഖ്യാപിച്ചു.

900 കുടുംബങ്ങളും 4500 ഇടവകാംഗങ്ങളുമുണ്ട്. ദുഃഖ വെള്ളിയാഴ്ചകളിലെ വലിയ കാണിക്ക ഭവനരഹിതർക്ക് വീട് നൽകുന്നതിനാണ് ഉപയോഗിക്കുന്നത്. നേതാജി റോഡിലുള്ള സെമിത്തേരി പള്ളിയായ സെന്റ് ലാസറസ് ദേവാലയത്തിൽ ശനിയാഴ്ചകളിൽ കുർബാന അർപ്പിച്ചുവരുന്നു.

### സഭാ ചരിത്രത്തിലെ പ്രധാന സംഭവങ്ങൾക്കും സാക്ഷി



- 1929 ഫെബ്രുവരി 15 പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സ്ഥാനാരോഹണം; പിറ്റേന്ന് പരിശുദ്ധ പാമ്പാടി തിരുമേനി ഉൾപ്പെടെ 2 പേരുടെ എപ്പിസ്കോപ്പാ സ്ഥാനാഭിഷേകം
- 1953 മേയ് 15 സഭയിൽ 5 മേൽപ്പട്ടക്കാരെ വാഴിച്ചു.
- 1958 ൽ സഭാ സമാധാനം സംബന്ധിച്ചുള്ള ചടങ്ങുകളുടെ ആഘോഷം. ന്മ 1960-ൽ ഗ്രീക്ക് ബിഷപ്പുമാരും 1963-ൽ അർമീനിയൻ കാതോലിക്കോസും കുർബാന അർപ്പിച്ചു.
- 1964 മേയ് 22-ന് പരിശുദ്ധ ഇഗ്നാത്തിയോസ് യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവായുടെ സ്ഥാനാരോഹണം.
- 1962 ഡിസംബർ 16-ന് വിദേശ സഭാ മേലധ്യക്ഷന്മാർക്ക് സ്വീകരണം.
- 1972 ജൂലൈ രണ്ടിന് മാർത്തോമ്മാശ്ലീഹായുടെ 19-ാം ചരമശതാബ്ദി പ്രമാണിച്ച് പത്തൊൻപതിന്മേൽ കുർബാന.
- 1977 നവം. 24-ന് റഷ്യൻ ഓർത്തഡോക്സ് സഭയുടെ പരിശുദ്ധ പീമൻ പാത്രിയർക്കീസിനു സ്വീകരണം.
- 1984 നവം. 17-ന് പുതുക്കിപ്പണിത കത്തീഡ്രലിന്റെ കൂദാശ.
- 1986 ഫെബ്രുവരി 8-ന് ജോൺ പോൾ രണ്ടാമൻ മാർപാപ്പ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായെ സന്ദർശിച്ചു.
- 1995 ഡിസം. 9ന് മാർ ഏലിയാ കത്തീഡ്രലിന്റെ ശതാബ്ദി ആഘോഷങ്ങൾ ഗവർണർ പി. ശിവശങ്കർ ഉദ്ഘാടനം ചെയ്തു.
- 2003 മെയ് 15-ന് പരിശുദ്ധ ബസേലിയസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മെത്രാൻ സ്ഥാനാഭിഷേക സുവർണ ജൂബിലിയാഘോഷങ്ങൾക്കു തുടക്കം.
- 2010 മേയ് 12-ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ 7 മെത്രാപ്പോലീത്താമാരെ വാഴിച്ചു.



**അമേരിക്കയിലെ ഫ്ലോറിഡ യൂണിവേഴ്സിറ്റിയിൽ ഗ്യാസ്ട്രോ എൻട്രോളജി ക്ലിനിക്കൽ റിസർച്ച് ഇൻവെസ്റ്റിഗേറ്ററായി ഡോ. ജോൺ ജോർജ് പടിഞ്ഞാറ്റിൽ തിരഞ്ഞെടുക്കപ്പെട്ടു. ഡൽഹി AIMS ൽ നിന്ന് MBBS ലും, അമേരിക്കയിൽ നിന്ന് MD യിലും ഉന്നത വിജയം കൈവരിച്ച ഡോ. ജോൺ ജോർജ് അങ്കമാലി ഭദ്രാസനത്തിലെ പോത്താനിക്കാട് ഉമ്മിണിക്കുന്നു സെന്റ്. മേരീസ് മഹാഇടവകാംഗമാണ്.**




## തരിശുനിലം ഹരിതാഭമാക്കുവാനൊരുങ്ങി പരുമല സെമിനാരി

പരുമല: 25-ലധികം വർഷമായി തരിശുനിലമായി കിടന്ന പരുമല സെമിനാരി വക പാടശേഖരത്തിൽ വീണ്ടും നെൽകൃഷി ആരംഭിക്കുന്നു. കടപ്ര കൃഷിഭവന്റെ സഹകരണത്തോടെയാണ് നെൽകൃഷിക്ക് പ്രാരംഭം കുറിക്കുന്നത്. പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസിന്റെ നേതൃത്വത്തിൽ നടക്കുന്ന പ്രവർത്തനങ്ങൾക്ക് എല്ലാ പിന്തുണയുമായി കടപ്ര പഞ്ചായത്ത് അഗ്രികൾച്ചറൽ ഓഫീസർ റോയി ഐസക് വർഗീസ്, അസി. കൃഷി ഓഫീസർ സുനിൽകുമാർ, പരുമല സെമിനാരി കൗൺസിൽ എന്നിവരുമുണ്ട്.






കേരള പൊതു മരാമത്തു മന്ത്രി ജി. സുധാകരൻ ചേപ്പാട് വലിയപള്ളി സന്ദർശിച്ചു ഇടവകയുടെ പരാതികൾ കേട്ടു.



ചേപ്പാട് വലിയപള്ളി സംരക്ഷിക്കുക എന്ന് ആവശ്യപ്പെട്ട് തോട്ടയ്ക്കാട് മാർ അപ്രേം യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നടന്ന പ്രതിഷേധ ജ്വാല.



## എംടെക്ക് പരീക്ഷയിൽ ഒന്നാം റാങ്ക്



എംടെക്ക് (ഇൻസ്ട്രമെന്റേഷൻ ആൻഡ് കൺട്രോൾ സിസ്റ്റംസ് – എൻഐടി കോഴിക്കോട്) പരീക്ഷയിൽ ഒന്നാം റാങ്കും സ്വർണ്ണമെഡലും നേടിയ മെറിയ മാത്യു. കോതമംഗലം ചെറിയ പള്ളി ഇടവകാംഗവും മലങ്കര ഓർത്തഡോക്സ്സഭയുടെ കോതമംഗലം സ്വാന്തനം സ്പെഷ്യൽ സ്കൂൾ സെക്രട്ടറി ഇരുമല മാത്യൂ വർഗീസിന്റെയും മെറീന മാത്യുവിന്റേയും മകളാണ്.